


# ക്രൈസ്തവ കാഹളം

ജനുവരി 2023


## സത്യത്തിന്റെ പ്രവാചകൻ യാത്രയായി



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ (KCBC)
പ്രസിഡന്റായി നിയോഗിതനായ കർദ്ദിനാൾ
ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയ്ക്ക്
പ്രാർത്ഥനാ നിർഭരമായ ആശംസകൾ നേരുന്നു.
ഒപ്പം സഭാപിതാവായ വിശുദ്ധ ബസേലിയോസിന്റെ
തിരുനാൾ ദിവസമായ ജനുവരി ഒന്നിന്
നാമഹേതുക തിരുനാൾ ആഘോഷിച്ച
അദ്ദേഹത്തിന് പ്രാർത്ഥനാ മംഗളങ്ങളും നേരുന്നു.



ക്രൈസ്തവ കാഹളം 2023

ജനുവരി 2023 വാല്യം 84 ലക്കം 1

# ഉള്ളടക്കം







രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
ആക്ഷൻ ഫോട്ടോസ്, നാലാഞ്ചിറ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# പുണ്യ പിതാവേ സമാധാനത്താലെ പോവുക

പരിശുദ്ധ ബനഡിക്ട് 16-ാമൻ മാർപ്പാപ്പയെ ഒരിക്കൽ അദ്ദേഹത്തിന്റെ ഓഫീസിൽ പോയി കാണുന്നതിന് ഒരു അവസരം ലഭിച്ചു. 3 മിനിറ്റ് നേരമാണ് പിതാവ് എന്നോട് സംസാരിച്ചത്. പേരും രാജ്യവും പറഞ്ഞ് പരിചയപ്പെടുത്തി കഴിഞ്ഞപ്പോൾ അദ്ദേഹം എന്നോട് റോമിൽ എവിടെ താമസിക്കുന്നു, എന്തു പഠിക്കുന്നു, എവിടെ പഠിക്കുന്നു എന്നീ ചോദ്യങ്ങൾ ചോദിച്ചു. പഠിക്കുന്ന വിഷയം പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ താൽപര്യവും അതിലുള്ള സന്തോഷവും എനിക്ക് നന്നായി മനസിലാക്കാൻ കഴിഞ്ഞു. മലങ്കര കത്തോലിക്കാ സഭയിലെ വൈദികനാണെന്നറിപ്പോൾ ആ കണ്ണുകളിലെ തിളക്കവും മുഖത്ത് പെട്ടെന്നു കണ്ട പിതൃ സഹജമായ വാത്സല്യവും എനിക്ക് അതിവേഗം മനസിലാക്കുവാൻ കഴിഞ്ഞു. എനിക്കനുവദിച്ച കൂടിക്കാഴ്ചയിൽ 3 മിനിറ്റ് ഉണ്ടായിരുന്നുവെങ്കിലും ആ സമയമത്രയും അദ്ദേഹം എന്റെ മുഖത്തു നോക്കി എന്നോടു തന്നെ സംസാരിക്കുകയും സമ്മാനമായി ജപമാല തരികയും എന്റെ കൈവശമുണ്ടായിരുന്ന ജപമാല മുഴുവൻ ആശിർവദിച്ച് തരികയും ചെയ്തു. വിശുദ്ധിയുടെയും ലാളിത്യത്തിന്റെയും ആൾരൂപമായിരുന്ന പരി. പിതാവിന്റെ മുന്നിൽ ചെന്നു നിൽക്കുവാൻ ലഭിച്ച അവസരം ജീവിതത്തിലെ അപൂർവ്വങ്ങളിൽ അപൂർവ്വമായ അവസരമായിരുന്നു. പിന്നീട് അദ്ദേഹത്തിന്റെ വിടവാങ്ങൽ ചടങ്ങ് കാണുന്നതിനും പിൻഗാമിയായ പരി. ഫ്രാൻസിസ് മാർപ്പാപ്പയുടെ തെരഞ്ഞെടുപ്പ് പ്രഖ്യാപനത്തിന് സാക്ഷിയാകുന്നതിനും അവസരം ലഭിച്ചു. അനേകം പ്രാവശ്യം പരി. ബനഡിക്ട് 16-ാമൻ മാർപ്പാപ്പയുടെ ബുധനാഴ്ച ദിവസങ്ങളിലുള്ള സെന്റ് പീറ്റേഴ്സ് സ്ക്വയറിലെ കൂടിക്കാഴ്ചകളും പ്രബോധന പ്രഭാഷണങ്ങളും കേൾക്കുന്നതിനും കാണുന്നതിനും ആശീർവാദം സ്വീകരിക്കുന്നതിനും അവസരം ലഭിച്ചിട്ടുണ്ട്.

ബനഡിക്ട് 16-ാമൻ മാർപ്പാപ്പയെ എപ്പോഴും മനസിലാക്കിയിട്ടുള്ളത് സഭയുടെ അചഞ്ചലമായ വിശ്വാസത്തിനുവേണ്ടി പോരാട്ടം നടത്തുന്ന ധീരയോദ്ധാവാണ്. യേശു എന്ന ഏക രക്ഷകനെ തന്റെ ആഴമായ വിശ്വാസ ബോധ്യങ്ങളിലൂടെ ഉയർത്തപ്പിടിക്കുന്നതിന് അദ്ദേഹം ഔത്സുക്യത്തോടെ മുന്നോട്ടു വരുന്നത് നമുക്ക് കാണാൻ കഴിയും. അദ്ദേഹത്തിന്റെ വാക്കുകൾ, പ്രഭാഷണങ്ങൾ, രചനകൾ എല്ലാം തന്നെ ആഴങ്ങളിലേക്ക് വലയിറക്കാനുള്ള ആഹ്വാനമായിരുന്നു. പരപ്പിൽ പൊങ്ങുന്ന നിസാരവും നൈമിഷികവുമായ കാര്യങ്ങളുടെ പുറകെ പോകാതെ കൂടുതൽ ആഴങ്ങളിലേക്ക് വലയിറക്കി ദൈവത്തെ തൊടുന്ന വിശ്വാസത്തിന്റെ നേർക്കാഴ്ചയായിരുന്നു ആ പുണ്യ ജീവിതം.

ലോകത്തിന്റെ അളവുകോലുകൾ ശ്രദ്ധിക്കാതെ തന്റെ ഉത്തമമായ വിശ്വാസ ബോധ്യങ്ങൾ ഉറക്കെ വിളിച്ചു പറയുവാൻ പരി. ബനഡിക്ട് 16-ാമൻ എപ്പോഴും ശ്രദ്ധിച്ചിരുന്നു. സത്യത്തിന്റെ സഹചാരിയാകുവാൻ തന്റെ ശ്ലൈഹിക ശുശ്രൂഷാജീവിതം സമർപ്പിച്ച പിതാവ് സത്യത്തിന്റെ പോരാളിയായി തന്റെ ജീവിതം കുരിശിനോട് ചേർത്തുവച്ച് നിത്യസമ്മാനത്തിനായി വിളിക്കപ്പെട്ടിരിക്കുന്നു. എക്കാലത്തും മലങ്കര സുറിയാനി കത്തോലിക്കാ സഭയോടും പിതാക്കന്മാരോടും അദ്ദേഹം പുലർത്തിയിട്ടുള്ള ബന്ധം എടുത്തു പറയേണ്ടതാണ്. സാർവത്രിക സഭയ്ക്കും സമൂഹത്തിനും ദർശനപ്രഭ ചൊരിഞ്ഞ പുണ്യ പിതാവേ സമാധാനത്താലെ പോവുക...!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943





# സത്യത്തിൻെറ പ്രവാചകൻ യാത്രയായി

കേരള കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ തലവനെന്ന നിലയിലും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തലവനും പിതാവുമെന്ന നിലയിലും പരിശുദ്ധ പിതാവ് ബനഡിക്ട് പാപ്പായുടെ നിര്യാണത്തിലുള്ള അനുശോചനവും പ്രാർത്ഥനയും സഭാമക്കളേവരേയും ഞാൻ അറിയിക്കുന്നു. ആധുനിക കാലത്ത് കൃത്യമായ ദിശാബോധത്തോടു കൂടി കത്തോലിക്കാ സഭയെ നയിച്ച ബനഡിക്ട് പതിനാറാമൻ മാർപാപ്പ തന്റെ ദൈവശാസ്ത്ര പഠനത്തിന്റേയും നിരീക്ഷണങ്ങളുടേയും അനുഭവങ്ങളുടേയും വെളിച്ചത്തിൽ സഭയ്ക്ക് ഒരു തുടർച്ച നൽകിയ പിതാവാണ്. സാമൂഹികമായ ഇടപെടലുകളും സഭയുടെ ഉള്ളിലുള്ള നവീകരണവും സഭയുടെ പരമ്പരാഗതമായ വിശ്വാസങ്ങൾ അനുസ്യൂതമായി തുടരുന്നതിനുള്ള വലിയ സമർപ്പണവും ആധുനിക കാലത്ത് അദ്ദേഹത്തെ ഏറെ പ്രസക്തനാക്കി. വളരെ ജനകീയരായ രണ്ടു പാപ്പാമാർക്കിടയിലാണ്–ജോൺ പോൾ രണ്ടാമൻ പാപ്പയ്ക്കും ഫ്രാൻസിസ് പാപ്പയ്ക്കും–അദ്ദേഹത്തിന്റെ സ്ഥാനം.

ബനഡിക്ട് പാപ്പായുടെ ഒരു വലിയ പ്രത്യേകത എഴുത്തും വായനയും അദ്ദേഹം ഒരിക്കലും മുടക്കിയിട്ടില്ല എന്നതാണ്. മാർപ്പാപ്പയായ ശേഷവും അതിനു മുൻപും തന്റെ ക്രമീകൃതവും സമയബന്ധിതവുമായ തിരക്കിട്ട പരിപാടികൾക്കിടയിലും തന്റെ ദൈവശാസ്ത്ര പഠനവും വായനയും എഴുത്തും മുടക്കിയിട്ടില്ലാത്ത ഒരു ദൈവശാസ്ത്ര പണ്ഡിതനും സഭാസാരഥിയുമായിരുന്നു അദ്ദേഹം. റോമിലെ സിനഡുകളിൽ സംബന്ധിച്ചപ്പോഴൊക്കെ അദ്ദേഹത്തെ അടുത്തറിയാനുള്ള അവസരം എനിക്കു ലഭിച്ചിട്ടുണ്ട്. പൗരസ്ത്യ സഭകളോട് പ്രത്യേകിച്ച് ഭാരതീയ സഭകളോട് വളരെയേറെ ആഭിമുഖ്യം പുലർത്തിയിരുന്നു അദ്ദേഹം. കർദ്ദിനാൾ സ്ഥാനത്തേക്ക് എന്നേയും അഭിവന്ദ്യനായ ജോർജ്ജ് ആലഞ്ചേരി പിതാവിനേയും നിയോഗിച്ചതും നിയമിച്ചതും അദ്ദേഹമായിരുന്നു. ദൈവശാസ്ത്രജ്ഞനായ സഭാസാരഥിയായിരുന്നു അദ്ദേഹം.

വ്യക്തിപരമായി എനിക്കും മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കും അദ്ദേഹത്തോട് അടുത്ത ബന്ധമുണ്ടായിരുന്നു. എവിടെയായിരുന്നാലും പേരു ചൊല്ലി വിളിക്കാനുള്ള ഒരടുപ്പവും സ്വാതന്ത്ര്യവും അദ്ദേഹം സൂക്ഷിച്ചിരുന്നു. മങ്കര സഭയുടെ ആരാധനാക്രമത്തോടും വേദശാസ്ത്ര സമീപനങ്ങളോടും അദ്ദേഹത്തിന് ആഭിമുഖ്യമുണ്ടായിരുന്നു. ദൈവശാസ്ത്രജ്ഞനായിരുന്നതുകൊണ്ട് ദൈവശാസ്ത്ര വിഷയങ്ങളിൽ വലിയ താൽപര്യമുണ്ടായിരുന്നു. എന്റെ മുൻഗാമിയായിരുന്ന സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമേനിയുമായും ഉറ്റബന്ധം പുലർത്തിരുന്ന അദ്ദേഹം പലപ്പോഴും പല ആലോചനകളിലും മലങ്കര സഭയുടെ നിലപാടും വീക്ഷണവും പ്രതികരണവും ആരായുകയും ചെയ്തിട്ടുണ്ട്.

വളരെ ഉന്നത ശീർഷനായ ദൈവശാസ്ത്രജ്ഞനായിരിക്കുമ്പോഴും ലളിതമനസ്കനായിരുന്നു അദ്ദേഹം. വളരെ അടുത്തുചെല്ലാവുന്ന ഒരു വ്യക്തിത്വം. അദ്ദേഹത്തിന്റെ പുഞ്ചിരിയും വാക്കുകളും പെരുമാറ്റവും നമുക്ക്




ചിരപരിചിതത്വം തോന്നിപ്പിക്കുന്നതായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അധ്യക്ഷനായി ചുമതലയേറ്റപ്പോൾ അദ്ദേഹം റോമിൽ വിളിച്ച് എന്നെ അഭിനന്ദിച്ചു. ദീർഘനേരം പലവിഷയങ്ങൾ സംസാരിച്ചു. വളരെ സൗഹൃദവും സാഹോദര്യവും പ്രകടമാക്കി. പിന്നീട് കർദ്ദിനാൾ സ്ഥാനത്തേക്ക് എന്നെ പരിഗണിച്ചതും അദ്ദേഹം തന്നെയാണ്. അതാണ് കത്തോലിക്കാ സഭയുടെ കെട്ടുറപ്പും സാഹോദര്യവും. താരതമ്യേന വളരെച്ചെറിയൊരു സഭയായിരുന്നിട്ടും ആഗോള കത്തോലിക്കാസഭാ സംഗമങ്ങളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സാന്നിദ്ധ്യവും പ്രാതിനിധ്യവും അദ്ദേഹം ഉറപ്പാക്കി.

ബനഡിക്ട് പാപ്പാ വലിയ ആരവങ്ങളുടേയും ആൾക്കൂട്ടത്തിന്റേയും ആവേശമായിരുന്നില്ല. മറിച്ച് അടുത്തുവരുമ്പോൾ നമുക്കു മനസ്സിലാവുന്ന ഒരു നൈർമല്യവും സുതാര്യതയും കൊണ്ടാണ് അദ്ദേഹം ജനഹൃദയങ്ങളെ കീഴടക്കിയത്. അദ്ദേഹത്തിന്റെ വാക്കുകളിൽ നിശ്ചയദാർഢ്യമുണ്ട്, സമീപനങ്ങളിൽ കൃത്യതയുണ്ട്, നിലപാടുകളിൽ വ്യക്തതയുണ്ട്.

ഭാരതത്തിൽ വരണം എന്ന് അദ്ദേഹം ആഗ്രഹിച്ചിട്ടുണ്ട്. ഭാരതീയ ദർശനങ്ങളോടും മതസൗഹാർദ്ദ നിലപാടുകളോടും അദ്ദേഹത്തിന് താൽപ്പര്യമുണ്ടായിരുന്നു. പക്ഷേ അനാരോഗ്യം അതിനു തടസ്സമായി. തന്റെ സ്ഥാനം പിൻഗാമിയെ ഏൽപ്പിച്ചു പിൻമാറിയതിനാൽ ഭാരത സന്ദർശനമെന്ന ആഗ്രഹം സഫലമാകാതെ പോയി. പൗരസ്ത്യ ഓർത്തഡോക്സ് സഭാതലവൻമാരുമായും അദ്ദേഹത്തിന് ഉറ്റബന്ധമുണ്ടായിരുന്നു. മറ്റു രാഷ്ട്രത്തലവൻമാരുമായും അദ്ദേഹം ആഴത്തിൽ ബന്ധപ്പെട്ടിരുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ബനഡിക്ട് പതിനാറാമൻ എന്നത് മറക്കാൻ കഴിയുന്ന ഒരു നാമമല്ല. മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ഉയർത്തി സഭാതലവന് മേജർ ആർച്ചു ബിഷപ് സ്ഥാനം പരിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പാ നൽകിയപ്പോൾ ഏറ്റവുമടുത്ത ആലോചനക്കാരനായി നിലകൊണ്ടത് അന്ന് കർദ്ദിനാളായിരുന്ന (കർദ്ദിനാൾ റാറ്റ്സിംഗർ) ബനഡിക്ട് പാപ്പയാണ്. പിന്നീട് എന്നെ കർദ്ദിനാൾ സ്ഥാനത്തേക്ക് നിയോഗിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ആഗോള സഭയിൽ ഉയർത്തിക്കാട്ടിയതും അദ്ദേഹമാണ്. 'ചെറിയ അജഗണമേ ഭയപ്പെടേണ്ട. നിങ്ങൾക്ക് രാജ്യം നൽകാൻ നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് പ്രസാദിച്ചിരിക്കുന്നു' എന്ന തിരുവചനം അന്വർത്ഥമാകുന്നതു പോലെ സഭാഗാത്രത്തിലെ ചെറിയ അവയവങ്ങളെപ്പോലും വേണ്ടത്ര പരിഗണനയോടെ പരിരക്ഷിക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നു.

പരിശുദ്ധ ബെനഡിക്ട് പതിനാറാമൻ എമിററ്റസ് മാർപ്പാപ്പയുടെ ദേഹവിയോഗത്തിൽ അഗാധമായ ദുഃഖം രേഖപ്പെടുത്തുന്നു, പരിശുദ്ധ പിതാവിന് വേണ്ടി പ്രാർഥിക്കുന്നു.

പരിശുദ്ധ പിതാവിന്റെ ദേഹവിയോഗത്തിൽ മലങ്കര സുറിയാനി കത്തോലിക്ക സഭയിൽ 2023 ജനുവരി 1 മുതൽ 5 വരെ (ഞായർ മുതൽ വ്യാഴം വരെ) ദുഃഖാചരണം അനുഷ്ഠിക്കുന്നു.

പള്ളികളിൽ ബാഹ്യമായ ആഘോഷങ്ങൾ ഇക്കാലയളവിൽ നടത്തുന്നത് ഉചിതമല്ല. എന്നാൽ വിവാഹങ്ങളും മറ്റു കൂദാശാ അനുഷ്ഠാനങ്ങളും നടത്താവുന്നതാണ്. പള്ളി പെരുന്നാളുകളിൽ പ്രദക്ഷിണംനടത്തുമ്പോൾ വാദ്യ മേളങ്ങളും ഉച്ചഭാഷിണികളും ഒഴിവാക്കേണ്ടതാണ്.

2023 ജനുവരി 2 തിങ്കൾ രാവിലെ 7 മണിക്ക് പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ പരിശുദ്ധ ബെനഡിക്ട് പതിനാറാമൻ മാർപ്പാപ്പയ്ക്ക് വേണ്ടി സഭാ സമൂഹത്തോടൊരുമിച്ച് ഞാൻ വിശുദ്ധ കുർബാന അർപ്പിച്ചു പ്രാർത്ഥിച്ചു. നമ്മുടെഎല്ലാ പള്ളികളിലും ആരാധനാ കേന്ദ്രങ്ങളിലും 2023 ജനുവരി 8 ഞായറാഴ്ച വിശുദ്ധ കുർബാന അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്യേണ്ടതാണ്.

പരിശുദ്ധ പിതാവിന്റെ ആത്മശാന്തിക്കായി നമുക്ക് പ്രത്യേകം പ്രാർത്ഥിക്കാം.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**



# വിശ്വസ്തനും വിവേകിയുമായ അപ്പസ്തോലൻ

കാലം ചെയ്ത പരിശുദ്ധ ബനഡിക്ട് പതിനാറാമാൻ പാപ്പായുടെ അനുസ്മരണാർത്ഥം 2023 ജനുവരി 2 ന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ, അർപ്പിക്കപ്പെട്ട വിശുദ്ധ കുർബ്ബാന മധ്യേ, അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ നൽകിയ അനുസ്മരണാ സന്ദേശം

തന്റെ ഭവനത്തിലുള്ളവർക്ക് കൃത്യസമയത്ത് ഭക്ഷണം കൊടുക്കാൻ യജമാനൻ നിയോഗിച്ച വിശ്വസ്തനും വിവേകിയുമായ ഭൃത്യൻ ആരാണ് (മത്തായി 24: 45). ഈ സുവിശേഷ ഭാഗത്ത്, വിശ്വസ്തനും വിവേകിയുമായ ഭൃത്യൻ ആരാണെന്ന് ചില അടയാളങ്ങളിലൂടെ വ്യക്തമാക്കപ്പെടുകയാണ്. യജമാനൻ നിയോഗിച്ച വിശ്വസ്തനും വിവേകിയുമായ ആ വ്യക്തി എങ്ങനെ കാണപ്പെടും? അവൻ ആരാണ്? തന്റെ ഭവനത്തിൽ ഉള്ളവർക്ക് ഭക്ഷണം കൊടുക്കുന്നതിന് യജമാനൻ നിയോഗിച്ച ആ വ്യക്തിയെ identify ചെയ്യുന്നതിനുള്ള അടയാളങ്ങളാണ് വിശ്വസ്തതയും വിവേകവും. വിശ്വസ്തത എന്നാൽ തന്നെ നിയോഗിച്ചവനോടുള്ള അചഞ്ചലമായ ഹൃദയ അടുപ്പമാണ്. Faithfulness എന്ന് നാം പറയും. മുഴുവൻ വിശ്വാസവും എന്നതാണ് അതിന്റെ അർത്ഥം. ശരണപ്പെടുക എന്ന് നാം മനസ്സിലാക്കുന്ന പദത്തിൻെറ ഉള്ളർത്ഥം. പൂർണ്ണമായി വിശ്വസിച്ച് ചേർന്ന് നിൽക്കുക– അതാണ് വിശ്വസ്തത.

വിവേകി എന്നത് നാം എങ്ങനെയാണ് മനസ്സിലാക്കുക. നിങ്ങൾക്കു മുന്നിൽ വിവിധ സാധ്യതകൾ നൽകപ്പെട്ടിരിക്കുന്നു. എന്തു തെരഞ്ഞെടുക്കണം? ഈ തെരഞ്ഞെടുപ്പിന് മാനദണ്ഡം എന്താണ്? ഏതൊരു കാരണത്താൽ വിശ്വസ്തനായി തന്റെ യജമാനനോട് ചേർന്ന് നിൽക്കുന്നുവോ അതിന്റെ പ്രതിഫലനമാണ് ഒരുവന്റെ choice. ഒരുപാട് കാര്യങ്ങൾ മുമ്പിൽ നിൽക്കുന്നു. ഏതാണ് ഞാൻ ആദ്യം സ്വീകരിക്കേണ്ടത്? Prudence is a gift of the Spirit to choose the best for the time.

വിശ്വസ്തനും വിവേകിയുമായ ഭൃത്യൻ ആരാണ്? സുവിശേഷം പറയുന്നു യജമാനൻ വരുമ്പോൾ അങ്ങനെ കാണപ്പെടുന്നവനാണ് വിശ്വസ്തനും വിവേകിയും. സുവിശേഷത്തിൽ ഒരു പുതിയ പദം കൂടി ചേർത്തുവയ്ക്കുന്നു, 'അവൻ ഭാഗ്യവാൻ'. വിശ്വസ്തനും വിവേകിയുമായ ഭൃത്യൻ ആരാണ് എന്നചോദ്യത്തിന് മറുപടിയുമാണത്. യജമാനൻ വരുമ്പോൾ അങ്ങനെ കാണുന്നുവെങ്കിൽ അവൻ ഭാഗ്യവാനാണ്. ഭാഗ്യവാൻ എന്നതിന് വിശുദ്ധ സുവിശേഷം നൽകുന്ന ഉള്ളർത്ഥം കർത്താവ് പറഞ്ഞ കാര്യങ്ങളെല്ലാം നിവർത്തി ആകും എന്ന് വിശ്വസിക്കുന്ന ഭാവമാണ്. അങ്ങനെ വിശ്വസിക്കുന്നവൻ ഭാഗ്യവാനാണ്.

നാം ഇന്ന് സഭയുടെ ഈ ആസ്ഥാന ദേവാലയത്തിൽ ഒരുമിച്ചുകൂടി വിശുദ്ധ ബലി അർപ്പിക്കുമ്പോൾ അതിനൊരു കാരണമുണ്ട്. സാർവത്രിക സഭയെ അനുഗ്രഹീതമായ വഴിയിലൂടെ നയിച്ച് നമ്മെ സഭയുടെ വിശ്വസ്തരും സഭയെക്കുറിച്ച് വിവേകമുള്ളവരും അതുവഴി ഭാഗ്യം ഉള്ളവരും ആക്കിതീർക്കുന്നതിന് ജീവിതം സമർപ്പിച്ച പരിശുദ്ധ ബെനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനി

ഇപ്പോൾ ദൈവത്തോടു ചേർക്കപ്പെട്ടിരിക്കുന്നു. ജോസഫ് റാറ്റ്സിങ്ങർ എന്ന വൈദികൻ ബെനഡിക്ട് പതിനാറാമനായി പത്രോസിന്റെ മഹിതാചാര്യ ശുശ്രൂഷയിൽ സിംഹാസനത്തിൽ അവരോധിതനാകുമ്പോഴും ഈ വിശ്വസ്തതക്കും വിവേകത്തിനും കുറവ് വരുന്നില്ല എന്നു മാത്രമല്ല അത് ആഴപ്പെടുകയുമാണ്. ജോസഫ് റാറ്റ്സിങ്ങർ എന്ന വൈദികന്റെ സമർപ്പണത്തെ നാം കാണുന്നത് എപ്പോഴും ഒരു safer zone ൽ നിൽക്കുന്ന ഒരു പുരോഹിതന്റെ ചിത്രത്തോട് ചേർത്തുവച്ച് ആണെങ്കിൽ അടിസ്ഥാനപരമായി നമുക്ക് എവിടെയോ ഒരു തെറ്റ് സംഭവിച്ചിട്ടുണ്ട്. ഒരിക്കലും ഒരു safer zone ന്റെ ആളായി ജോസഫ് റാറ്റ്സിംഗർ എന്ന വൈദികൻ നിന്നിട്ടില്ല. നാസി പട്ടാളക്കാർ അദ്ദേഹത്തെ ബന്ധനത്തിൽ ആക്കിയിട്ടുണ്ട്. ധാരാളം പീഢനങ്ങൾ സഹിച്ചിട്ടുണ്ട്.

ജോസഫ് റാറ്റ്സിംഗർ എന്ന വൈദികൻ തികഞ്ഞ ഒരു കത്തോലിക്കാ ഗ്രാമത്തിൽ കത്തോലിക്കാ മാതാപിതാക്കളുടെ മകനായി ജനിച്ച് വളർന്ന്, പരിശുദ്ധ അമ്മയോടുള്ള ബന്ധത്തിൽ ആഴപ്പെട്ട് സെമിനാരിയിലേക്ക് പ്രവേശിച്ച ഒരു യുവ കത്തോലിക്കനാണ്. പരിശുദ്ധ പിതാവിന്റെ ജന്മ വീട് നിങ്ങളിൽ ചുരുക്കം ചിലർ എങ്കിലും സന്ദർശിച്ചിട്ടുണ്ടെന്ന് എനിക്കറിയാം. ഒരു ചെറിയ ഗ്രാമത്തിലെ ഒരുചെറിയ വീട്. ആ നഗരത്തിലെ കൊച്ചുപട്ടണത്തിലെ പ്രധാനപ്പെട്ട കേന്ദ്രം ഇന്ന് ആ വീടാണ്. ജോസഫ് റാറ്റ്സിംഗർ ജനിച്ചു വളർന്ന വീടാണത്. തൊട്ടടുത്ത് അധികം ദൂരെ അല്ലാതെ പരിശുദ്ധ അമ്മ പ്രത്യക്ഷപ്പെട്ടഒരു ദൈവാലയം ഉണ്ട്. ഒരു മരിയൻ കപ്പേള. ആ പരിസരവുമായി ബന്ധപ്പെട്ടാണ് പിതാവ് വളർന്നുവന്നത്. ജോസഫ് റാറ്റ്സിംഗർ കർദ്ദിനാളായപ്പോഴും വിശ്വാസതിരുസംഘത്തിന്റെ അധ്യക്ഷൻ ആയപ്പോഴും അദ്ദേഹത്തെ ഒരു യാഥാസ്ഥിതിക വകുപ്പിൽ പെടുത്തിയാണ് പലപ്പോഴും പലരും കണ്ടിരുന്നതും ഇടപെട്ടിരുന്നതും. ഒരു പത്രക്കാരൻ എന്നോട് ചോദിച്ചു ബനഡിക്ട് പതിനാറാമനെ യാഥാസ്ഥിതിക പാപ്പാ എന്ന് വിളിക്കാമോ? ഞാൻ പറഞ്ഞു അദ്ദേഹത്തെ കത്തോലിക്കാ പാപ്പാ എന്ന് വിളിക്കുന്നതാണ് മെച്ചം. പരിശുദ്ധ പിതാവ് കത്തോലിക്കാ വിശ്വാസത്തിൽ ശക്തമായ അടിത്തറ സഭയ്ക്ക് ആവശ്യമുണ്ടെന്ന് പഠിപ്പിച്ചപ്പോൾ മറ്റുള്ളവർ അതിന് അദ്ദേഹത്തിന് കൊടുത്ത വിശേഷണമാണത്. ഉറച്ച കത്തോലിക്കൻ എന്നായിരുന്നുവെങ്കിൽ സത്യസന്ധമാകുമായിരുന്നു, വസ്തുനിഷ്ഠം ആകുമായിരുന്നു.

ജോസഫ് റാറ്റ്സിംഗറിന്റെ ജീവിതം ഒരു safer zone ൽ ആയിരുന്നില്ല. അദ്ദേഹം എന്നും പടവെട്ടി ജീവിച്ച ഒരു പുരോഹിതനാണ്. He was always fighting for the church. പ്രത്യേകിച്ച് രണ്ടാം വത്തിക്കാൻ കൗൺസിലിൽ ജോസഫ് റാറ്റ്സിംഗർ എന്ന യുവ വൈദികൻ അന്നത്തെ വലിയ ദൈവശാസ്ത്രജ്ഞന്മാരോട് ചേർന്ന് നിന്ന് ജീവിതം ആരംഭിച്ചിട്ടേയുള്ളൂ. സഭയുടെ അടിസ്ഥാന വിശ്വാസങ്ങൾക്ക് ജീവിതം കൊടുത്ത് വളർത്തിയ പിതാവാണദ്ദേഹം. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ നാം മറ്റൊരു മുഖത്ത് കാണുന്നത് കൊണ്ടാണ് അതിന്റെ വിശേഷണങ്ങൾ അങ്ങനെ മാറിപ്പോവുക.

ജോൺപോൾ രണ്ടാമൻ മാർപാപ്പ തിരുമേനി ഏറ്റവും കൂടുതൽ അജപാലന സന്ദർശനം നടത്തിയിട്ടുള്ള ആധുനിക കാലത്തെ പാപ്പയാണ്. പരിശുദ്ധ പിതാവ് സഭയുടെ എല്ലാ



വിഷയങ്ങളിലും ആധികാരികമായ പ്രബോധന രേഖ പുറപ്പെടുവിച്ചിട്ടുണ്ട്. അതിന്റെ എല്ലാം പിറകിൽ പരിശുദ്ധാത്മാവിന്റെ കയ്യൊപ്പ് എന്നപോലെ നിഴലായി നിന്ന് പ്രവർത്തിച്ചിട്ടുള്ളത് ജോസഫ് റാറ്റ്സിംഗറിൽ നിന്ന് വളർന്നുവന്ന ദൈവശാസ്ത്രജ്ഞനായ റാറ്റ്സിംഗർ തിരുമേനിയാണ്. നിശബ്ദമായി ലോകം മുഴുവൻ conservative എന്ന് വിശേഷിപ്പിക്കുമ്പോഴും അത് ബാധിക്കാത്തവനെ പോലെ സഭയെ ഉറപ്പിച്ചു നിർത്തി. സഭയുടെ ദൈവശാസ്ത്ര വീക്ഷണങ്ങളെക്കുറിച്ച് വളരെ വ്യത്യസ്തമായി സംസാരിക്കുന്ന അന്താരാഷ്ട്രതലത്തിലുള്ള മാധ്യമപ്രവർത്തകരും സംഘടിതമായ ശക്തികേന്ദ്രങ്ങളും എല്ലാം പാപ്പായ്ക്കെതിരെ ആഞ്ഞടിച്ചപ്പോഴും അദ്ദേഹം ഉറച്ചു നിന്നു. ഇത് ദൈവത്തിന്റെ സഭയാണ്. മനുഷ്യൻ ഉണ്ടാക്കുന്ന സഭയല്ല. കർത്താവിന്റെ സഭയാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ബനഡിക്ട് പാപ്പായുമായി ചേർത്തുനിർത്തുന്ന ചില ഘടകങ്ങൾ ഉണ്ട്. മെത്രാനായി ജോസഫ് റാറ്റ്സിംഗർ അഭിഷിക്തൻ ആകുമ്പോൾ തിരുവല്ല രൂപതയുടെ അന്നത്തെ അധ്യക്ഷനായിരുന്ന മാർ അത്തനാസിയോസ് തിരുമേനി ആ മെത്രാഭിഷേക ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. ലത്തീൻ ആരാധന അനുസരിച്ച് പങ്കെടുക്കുന്ന കത്തോലിക്കാ മെത്രാന്മാർ എല്ലാവരും പുതിയ മെത്രാനെ തലയിൽ കൈവെച്ച് അഭിഷേക പ്രാർത്ഥന നടത്തുന്ന ഒരു രീതി അന്നും ഇന്നും ഉണ്ട്. മാർ അത്തനാസിയോസ് തിരുമേനി ജോസഫ് റാറ്റ്സിംഗർ എന്ന ഈ മെത്രാന്റെ ശിരസ്സിൽ കൈ വെച്ച് അഭിഷേക പ്രാർത്ഥന നടത്തുന്ന ഒരു ചിത്രമുണ്ട്. ഈ ചിത്രം പിതാവിനെ കണ്ടപ്പോൾ കാണിച്ചിട്ട് ഞാൻ ചോദിച്ചു, ഓർക്കുന്നുണ്ടോ? അപ്പോൾ അദ്ദേഹം പറഞ്ഞു, തീർച്ചയായിട്ടും ഞാൻ ഓർക്കുന്നുണ്ട്. മലങ്കര ആരാധനക്രമം അനുസരിച്ചുള്ള വേഷത്തിൽ മറ്റൊരാളും ആ വേദിയിലും പരിസരത്തും ഇല്ലല്ലോ. ഞാൻ ഓർക്കുന്നു, പിതാവിന് കൃത്യമായി അത് ഓർമ്മയുണ്ട് എന്ന് പറഞ്ഞു.

ചരിത്രത്തിലെ ഒരു നിയോഗമാണത്. സാർവത്രിക സഭയുടെ അധ്യക്ഷൻ മെത്രാനായി അഭിഷേകം ചെയ്യപ്പെടുമ്പോൾ അപ്പോസ്തോലികമായ നമ്മുടെ സഭയുടെ പ്രതിനിധിയായി മാർ അത്തനാസിയോസ് തിരുമേനി തലയിൽ കൈവെച്ച് അഭിഷേകപ്രാർത്ഥന നടത്തുന്നു. കാലചക്രം തിരിഞ്ഞപ്പോൾ സഭയിൽ പത്രോസിന്റെ സിംഹാസനത്തിൽ ഉയർത്തപ്പെട്ട ജോസഫ് റാറ്റ്സിംഗർ എന്ന ബെനഡിക്ട് പതിനാറാമൻ 2012–ൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അധ്യക്ഷന്റെ ശിരസ്സിൽ കർദ്ദിനാളിന്റെ തൊപ്പി അണിയിക്കുന്നു. രണ്ടും ചേർത്ത് വായിക്കപ്പെടേണ്ടതാണ്. അന്നു മെത്രാനായി ജോസഫ് റാറ്റ്സിങ്ങറിനെ അഭിഷേകം ചെയ്തപ്പോൾ മലങ്കര സഭയുടെ ശ്ലൈഹീക പ്രതിനിധി അഭിഷേക പ്രാർത്ഥന നടത്തി തലയിൽ കൈവെച്ചതും 2012ൽ സാർവത്രിക സഭയുടെ അധ്യക്ഷനായി പിതാവ് നിയോഗിതനാകുമ്പോൾ പിതാവിന്റെ സംഘത്തിൽ മലങ്കര സഭയുടെ അധ്യക്ഷനെ നിയോഗിച്ച്, കർദ്ദിനാൾ സംഘത്തിന്റെ അംഗമാകുന്നു എന്നതിന്റെ അടയാളമായി ആ തൊപ്പി ശിരസ്സിൽ അണിയിച്ചതും ദൈവ പരിപാലനയുടെ ഭാഗമാണ്.

നമ്മുടെ സഭയോട് വളരെ അടുപ്പം ഉണ്ടായിരുന്ന ഒരു പിതാവാണ് ബനഡിക്ട് പതിനാറാമൻ പാപ്പാ. വളരെ വ്യക്തിപരമായി അത് മനസ്സിലാക്കുന്നതിന് എനിക്ക് സാധിച്ചിട്ടുണ്ട്. മറ്റു പിതാക്കന്മാരിൽ നിന്നു വ്യത്യസ്തമായ ഒരു social behaviour contact നിലനിർത്തുന്ന പിതാവാണ്. ആൾക്കൂട്ടത്തെ അങ്ങനെ അഭിമുഖീകരിക്കാൻ വലിയ താല്പര്യം ഇല്ലാത്ത ആളാണ്. A man of holiness. കർദ്ദിനാളായി നിയോഗിക്കുന്നതിന് പരിശുദ്ധ പിതാവ് എടുത്ത തീരുമാനത്തിന്റെ പിറകിലുള്ള ദൈവ നടത്തിപ്പ് നമ്മുടെ സഭയെ കുറിച്ചുള്ള സ്വർഗ്ഗത്തിന്റെ കരുതൽ ഇതെല്ലാം ഏറെ ബോധ്യപ്പെട്ട നിമിഷങ്ങൾ ആയിരുന്നു.

നമ്മുടെ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുന്നതിന് ആലോചന നടക്കുമ്പോൾ പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ തിരുമേനി അന്നത്തെ വിശ്വാസ സംഘത്തിന്റെ അധ്യക്ഷനായ ജോസഫ് റാറ്റ്സിംഗർ കർദ്ദിനാളിനോട് നമ്മുടെ സഭയുടെ വിശ്വാസ സംബന്ധമായ നിലപാടുകൾ എന്തെല്ലാം എന്ന് ഔദ്യോഗികമായി ആരാഞ്ഞപ്പോൾ അതെല്ലാം പഠിച്ചു മനസ്സിലാക്കി അദ്ദേഹം കൊടുത്ത മറുപടി നമ്മെ സംബന്ധിച്ച് നിർണായകമായ ഒരു തീരുമാനത്തിന് വഴിത്തിരിവായി. ആ സഭയെ പിന്നീട് തന്റെ ആലോചന സംഘത്തിൽ ഉൾപ്പെടുത്തുന്നതിന് മനസ്സ് കാണിച്ചതും ദൈവശാസ്ത്രപരമായ നമ്മുടെ സമീപനങ്ങൾക്കുള്ള അംഗീകാരമാണ്.

സാർവത്രിക സഭയുടെ ആധുനികകാലത്തെ വളർച്ചയിൽ ജോൺപോൾ രണ്ടാമൻ മാർപാപ്പ തിരുമേനി നൽകിയ സംഭാവന വളരെ വലുതാണ്. കൊച്ചു കുടിലുകളിലും ഗ്രാമങ്ങളിലും കറുത്ത ഭൂഖണ്ഡത്തിൽ അനേകം തവണ നടത്തിയ അപ്പോസ്തോലിക യാത്രകളും ഒക്കെ ആധുനിക കാലത്ത് മുന്നറിയിപ്പുകളും ചരിത്രനിമിഷങ്ങളുമാണ്. അനേകം വിശുദ്ധ ജീവിതങ്ങളെ identify ചെയ്തതിന്റേയും ആഗോള സഭയുടെ ശക്തിയും സമ്പത്തും ആണ് അവരെന്ന് സാർവത്രിക സഭയോട് പറഞ്ഞതിന്റെയും അടയാളമായിരുന്നു canonization ധാരാളമായി നടന്നത്. ബെനഡിക്ട് പതിനാറാമൻ മാർപാപ്പ ഇതിന്റെ പിന്നാലെയാണ് വരിക.

സംഭവബഹുലമായ നടപടികളും സംഭവങ്ങളും കണ്ടുമുട്ടലുകളും! അതിന്റെ എല്ലാം മധ്യത്തിൽ പൊതുവേ നിശബ്ദനായ ജോസഫ് റാറ്റ്സിംഗർ പിൻഗാമിയായി വരുമ്പോൾ ലോകം പ്രതീക്ഷിച്ചത് ജോൺപോൾ രണ്ടാമൻ മാർപാപ്പയെക്കാൾ വളരെ ശക്തമായ നിലപാടുകൾ വിശ്വാസ വിഷയത്തിൽ





സ്വീകരിക്കുന്ന വിട്ടുവീഴ്ചയില്ലാത്ത ഒരു മാർപാപ്പ എന്നാണ്. എന്നാൽ ലോകത്തെ അത്ഭുതപ്പെടുത്തിക്കൊണ്ട് ബെനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനി ശുശ്രൂഷയിൽ Loyalty to the church and maintaining openness to the world എന്നൊരു നിലപാടാണ് സ്വീകരിച്ചത്. ലോകത്തോട് തുറവിയും സഭയുടെ അടിസ്ഥാനകാര്യങ്ങളിലെ ഉറച്ച നിലപാടുകളും അദ്ദേഹത്തെ വ്യത്യസ്തനാക്കി.

ഈ പരിശുദ്ധ പിതാവിന്റെ സംഭാവനകൾ പരിശോധിക്കുമ്പോൾ അതിൽ ഞാൻ തിരിച്ചറിയുന്നത് ഈ കാര്യമാണ്. കത്തോലിക്കാ വിശ്വാസത്തിന്റെ മുഖ്യധാരയിൽ ഏറ്റവും ഗൗരവമായി പരിഗണിക്കപ്പെടേണ്ട വിഷയങ്ങൾ identify ചെയ്ത ദൈവശാസ്ത്രജ്ഞനായ മാർപാപ്പയാണദ്ദേഹം. Priority എന്നത് കൃത്യമായി നമ്മെ പഠിപ്പിച്ചിട്ടുള്ള പിതാവാണ്. പൗരസ്ത്യ സഭകളോട് പിതാവിന് ഉണ്ടായിരുന്ന താൽപര്യം വളരെ വലുതായിരുന്നു. തന്റെ papal act-ൽ ഏറ്റവും ഒടുവിലായി അദ്ദേഹം ചെയ്ത പ്രവർത്തികളിൽ സുപ്രധാനമായത് തന്റെ ആലോചന സംഘത്തിൽ രണ്ട് പൗരസ്ത്യ സഭാദ്ധ്യക്ഷന്മാരെ നിയമിച്ചു എന്നുള്ളതാണ്. രണ്ടുപേരെ കർദ്ദിനാൾ ആക്കി എന്നതിനപ്പുറത്ത് ഏറ്റവും ഒടുവിൽ താൻ വിളിച്ചുകൂട്ടിയ കൺസിസ്റ്ററിയിൽ ആറുപേരെ കർദിനാൾമാരാ തിരഞ്ഞെടുക്കുമ്പോൾ പൗരസ്ത്യ സഭയിൽ നിന്ന് അതിൽ രണ്ടുപേർ. ആഗോള സഭയുടെ മുഖ്യധാരയിൽ നിന്ന് അംഗബലത്തിന്റെയോ മറ്റേതെങ്കിലും സാമൂഹികമായ വിശേഷണങ്ങളുടെ പേരിൽ ഇവർ വിസ്മരിക്കപ്പെടുവാൻ പാടില്ല എന്നുള്ള ബോധ്യം ഉണ്ടായിരുന്നതുകൊണ്ടാണ് പരിശുദ്ധ പിതാവ് ആ നിർണായകമായ തീരുമാനം എടുക്കുക.

ബനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനി നമ്മുടെ മുമ്പിൽ അവശേഷിപ്പിച്ച് നാം അനുകരിക്കുവാൻ സ്വർഗ്ഗമാഗ്രഹിക്കുന്നതിന്റെ ഭാഗമായി നമ്മെ ഏൽപ്പിച്ചിരിക്കുന്ന ദൗത്യം ഈ വിശ്വസ്തതയും ഈ വിവേകവുമാണ്. Loyalty and Prudence. ഈ കാലഘട്ടത്തിൽ ഏറ്റവും ആവശ്യമായ രണ്ട് പുണ്യങ്ങളാണ് ഇവ. വിശ്വസ്തനായിരിക്കുക, വിവേകിയുമായിരിക്കുക. രണ്ടിനും അതിന്റെ ആഴത്തിലുള്ള അർത്ഥതലങ്ങളും അതിന്റെ എല്ലാ വ്യാഖ്യാനങ്ങളുമുണ്ട്.

ബനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനി എട്ടു വർഷക്കാലം സഭയുടെ പരമാധ്യക്ഷനായി ശുശ്രൂഷിച്ചത് കൊണ്ടാണ് ഫ്രാൻസിസ് മാർപാപ്പ തിരുമേനിക്ക് ദൈവത്തിന്റെ നാമം കരുണ എന്ന് പറയുവാനും എഴുതുവാനും അത് വായിക്കാൻ കുറെ മനസ്സുകളും സഭയിൽ അവശേഷിപ്പിച്ചത്. സഭ തകർന്നു പോകുമെന്ന് കരുതിയ നാളുകളിൽ അതിശക്തമായ നേതൃത്വം നൽകിയ ബെനഡിക്ട് പതിനാറാമൻ മാർപാപ്പ തന്റെ ആരോഗ്യം സഭയുടെ ശ്ലൈഹീക ശുശ്രൂഷയുടെ നടത്തിപ്പിൽ അപര്യാപ്തമാണെന്ന് ബോധ്യപ്പെട്ടപ്പോൾ മറ്റൊന്നിനും പരിഗണന നൽകാതെ അദ്ദേഹം ദൈവത്തിനു മുമ്പാകെ എടുത്ത തീരുമാനമാണ് മറ്റൊരാളിനെ ഈ ശുശ്രൂഷ ഏൽപ്പിക്കുക. വിശ്വാസമുള്ളവർക്ക് മാത്രം സാധിക്കുന്ന കാര്യമാണ്. വിശ്വസ്തത ഉള്ളവർക്ക് മാത്രം കഴിയുന്ന ഒരു പ്രവൃത്തിയാണ്. എനിക്ക് ശേഷം എന്ത് സംഭവിക്കും എന്നല്ല. എനിക്ക് മുമ്പ് എന്ത് സംഭവിച്ചോ അത് ആവർത്തിക്കും. ദൈവം നടത്തും. God will provide. മാർ ഇവാനിയോസ് തിരുമേനി മലയിറങ്ങുമ്പോൾ അനുചരന്മാരോട് പറഞ്ഞത് ഈ അർത്ഥത്തിൽ തന്നെയാണ്-ദൈവം നടത്തും.



ദൈവം നടത്തിയ സഭയിലെ ആധുനിക ചരിത്രത്തിലെ വിശ്വസ്തനായ, വിവേകിയായ പത്രോസിന്റെ സിംഹാസനത്തിന്റെ അനുഗ്രഹീതമായ ഒരു ജീവിത മാതൃക. ദൈവം നമ്മെ സ്നേഹിക്കുന്നത് അടയാളങ്ങളും അനുഭവങ്ങളും നൽകിയാണ്. ഈ കാലഘട്ടത്തിലെ അടയാളമായും അനുഭവമായും ബനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനി എന്ന അത്ഭുത മനുഷ്യൻ നമ്മുടെ മുമ്പിൽ നിൽക്കുമ്പോൾ അത് ദൈവത്തിന്റെ ദാനമാണ്, അത് ദൈവത്തിന്റെ കൃപയാണ്. അദ്ദേഹത്തെ മനസ്സിലാക്കിയിട്ടുള്ള ആളുകളെക്കാൾ അദ്ദേഹത്തെ മനസ്സിലാക്കിയ സ്വർഗ്ഗത്തിന്റെ അംഗീകാരമാണ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പ തിരുമേനിയുടെ ജീവിതത്തിൻറെ വലിപ്പം. എനിക്ക് പൂർണമായ വിശ്വാസം ഉണ്ട്, ഈ വിശുദ്ധന്റെ ജീവിതത്തിന്റെ സൗരഭ്യം അനേകർ അനുഭവിക്കാൻ പോകുന്ന നാളുകളാണ് വരുന്നത്. അനേകർ അദ്ദേഹത്തിന്റെ നാമത്തിൽ അത്ഭുതകരമായ അനുഭവങ്ങളിൽ പ്രവേശിക്കും. അദ്ദേഹത്തെ വിശുദ്ധനായ കരുതി പ്രാർത്ഥിക്കുന്ന ആളുകൾ ഇപ്പോഴുമുണ്ട്. തിരുസഭ മുഴുവനും അദ്ദേഹത്തിന്റെ വിശുദ്ധിയുടെ സൗരഭ്യം നിറയുന്നതിന് ഇടയാകട്ടെ.

അദ്ദേഹത്തിന്റെ അനുഗ്രഹീതമായ കരങ്ങളും അദ്ദേഹത്തിന്റെ ശ്രേഷ്ഠമായ ഹൃദയത്തിന്റെ വലിപ്പവും അനുഭവിച്ചറിഞ്ഞിട്ടുള്ള മലങ്കര സുറിയാനി കത്തോലിക്ക സഭ എന്ന അപ്പസ്തോലിക സഭ എന്ന നമ്മുടെ സഭയുടെ ഈ ദേവാലയത്തിൽ സഭയുടെ പ്രാതിനിധ്യ സ്വഭാവത്തിൽ ഒരുമിച്ചുകൂടി കൃതജ്ഞതയുടെ ബലിയർപ്പിച്ച് പരിശുദ്ധ പിതാവിന്റെ സാന്നിധ്യത്തിനായി ആഗ്രഹിക്കുന്ന മാലാഖമാരുടെ വൃന്ദത്തോട് ചേർന്ന് സ്വർഗ്ഗത്തിലേക്ക് ആനയിക്കുമ്പോൾ സ്വർഗ്ഗം വീണ്ടും നമ്മെ ഇപ്രകാരമുള്ള അനുഭവങ്ങളാലും അടയാളങ്ങളാലും ശക്തമാക്കട്ടെ. നമുക്ക് ഈ പരിശുദ്ധ പിതാവിന്റെ ബഹുമാനാർത്ഥം പിതാവിന്റെആത്മാവിന്റെ അനുകൂലമായി അർപ്പിക്കുന്ന ഈ വിശുദ്ധ കുർബാനയിൽ നമുക്ക് പ്രത്യേകം പ്രാർത്ഥിക്കാം. മാനുഷികമായ കുറവുകൾക്കപ്പുറത്ത് സ്വർഗ്ഗത്തിന്റെ കൃപകൾ കൊണ്ട് ഈ ജീവിതത്തെ എപ്പോഴും വിശുദ്ധീകരിച്ചിട്ടുള്ള ദൈവം തന്റെ കരുണയിൽ ഈ പിതാവിനെ സംരക്ഷിക്കട്ടെ.

നമ്മുടെ സഭയെ സമർപ്പിക്കാൻ പത്രോസിന്റെ സിംഹാസനത്തിൽ ഇപ്പോൾ നിയോഗിതനായിരിക്കുന്ന ഫ്രാൻസിസ് മാർപാപ്പയെ സമർപ്പിച്ചു പ്രാർത്ഥിക്കാം. ആഗോള സഭയുടെ ശുശ്രൂഷയെ സമർപ്പിക്കാം. നാം വളരെ ദൂരത്തുനിന്ന് പത്രോസിന്റെ സിംഹാസനത്തിൽ ഇരിക്കുന്ന ഈ വ്യക്തിയെ കാണുകയും വിലയിരുത്തുകയും ചെയ്യുന്ന വ്യക്തികളുടെ ഗണത്തിലാണ്. എന്നാൽ പത്രോസിന്റെ പിൻഗാമി സഹോദരന്മാരെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിന് നിയോഗിതനാണ്. അതിനാവശ്യമായ പ്രാർത്ഥന സമർപ്പിച്ച് നാം പരിശുദ്ധ സിംഹാസനത്തോട് ചേർന്ന് നിൽക്കണം. നമ്മുടെ സഭയോട് പിതാവ് കാട്ടിയ എല്ലാ സ്നേഹത്തിനും നന്ദി പറയാം. ഈ സഭയെ ആഗോള സഭയുടെ മുഖ്യധാരയിലേക്ക് എടുത്തുവയ്ക്കുവാൻ പരിശുദ്ധാത്മാവ് നൽകിയ നിയോഗത്തിൽ ഈ പിതാവ് നൽകിയ ഔദാര്യത്തിന് ദൈവത്തോട് നമുക്ക് നന്ദി പറയാം. നമ്മുടെ പരിശുദ്ധ കുർബാനകളിൽ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കാം.

ശേൽ ബശ്ലോമ്മോ കൊഹനോ ദാലോഹോ... ദൈവത്തിന്റെ പുരോഹിതാ സമാധാനത്താലേ പോയാലും!

കവർ സ്റ്റോറി




# ബെനഡിക്ട് പതിനാറാമൻ മാർപാപ്പ ജീവിതവും ആഭിമുഖ്യങ്ങളും

**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

ക്രിസ്തുവർഷം 2005 ഏപ്രിൽ 19 മുതൽ 2013 ഫെബ്രുവരി 28 വരെ സഭയെ നയിച്ച മാർപാപ്പയാണ് ബെനഡിക്ട് പതിനാറാമൻ. സഭയുടെ രണ്ടായിരം വർഷത്തെ ചരിത്രത്തിൽ ഏറ്റവും കൂടുതൽ കാലം ജീവിച്ച മാർപാപ്പയാണ് അദ്ദേഹം. സഭാചരിത്രത്തിൽ വിരളമായി മാത്രം സംഭവിക്കുന്നതാണ് മാർപാപ്പമാർ സ്ഥാനത്യാഗം ചെയ്യുക എന്നത്. അനാരോഗ്യം കാരണം മാർപാപ്പയുടെ വലിയ ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കാൻ തനിക്ക് സാധിക്കുന്നില്ല എന്ന കാരണം പറഞ്ഞുകൊണ്ട് ബെനഡിക്ട് മാർപാപ്പ സ്ഥാനത്യാഗം ചെയ്യുകയായിരുന്നു. അതിനുശേഷം വത്തിക്കാനിലെ മാത്തർ എക്ളീസിയ ആശ്രമത്തിലായിരുന്നു ബെനഡിക്ട് പതിനാറാമന്റെ വാസം.

ജർമ്മനിയിലെ ബവേറിയ പ്രദേശത്തുള്ള മാർക്ക്റ്റിൽ ഗ്രാമത്തിൽ ജോസഫ് റാറ്റ്സിംഗറിന്റെയും മരിയയുടെയും മൂന്നു മക്കളിൽ ഇളയവനായി 1927 ഏപ്രിൽ 16-ന് ജോസഫ് അലോസിയൂസ് റാറ്റ്സിംഗർ ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് ഒരു പോലീസ് ഉദ്യോഗസ്ഥൻ ആയിരുന്നു. ജോസഫിന്റെ മൂത്ത സഹോദരൻ മോൺ. ജോർജ് റേഗൻസ്ബുർഗ് കത്തീഡ്രൽ ഗായകസംഘത്തിന്റെ ഡയറക്ടർ ആയിരുന്നു. സഹോദരി മരിയ അവിവാഹിതയും 1991-ൽ മരിക്കുന്നതുവരെ കർദ്ദിനാൾ റാറ്റ്സിംഗറിന്റെ ഭവനത്തിന്റെ ചുമതലക്കാരിയായി അദ്ദേഹത്തിന്റെ കൂടെ താമസിക്കുകയും ചെയ്തു.

ജോസഫ് റാറ്റ്സിംഗർക്ക് അഞ്ച് വയസുള്ളപ്പോൾ മ്യൂണിക്ക് ആർച്ചുബിഷപ് കർദ്ദിനാൾ ഫൗൾഹാബെർ അവരുടെ ഇടവക ദേവാലയം സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന് പുഷ്പം നൽകി സ്വീകരിക്കാൻ നിയോഗിക്കപ്പെട്ടവരുടെ കൂട്ടത്തിൽ കുഞ്ഞുജോസഫും ഉണ്ടായിരുന്നു. കർദ്ദിനാളിന്റെ വസ്ത്രത്തിൽ ആകൃഷ്ടനായി, തനിക്കും വലുതാകുമ്പോൾ ഒരു കർദ്ദിനാളാകണമെന്ന് ജോസഫ് പ്രഖ്യാപിച്ചു. പിന്നീട് കർദ്ദിനാൾ ഫൗൾഹാബെർ തന്നെയാണ് റാറ്റ്സിംഗർക്ക് വൈദികപട്ടം നല്കിയതും. അഷ്ചാവ് എന്ന പ്രദേശത്ത് റാറ്റ്സിംഗർ പഠിച്ച പ്രാഥമിക വിദ്യാഭ്യാസ കേന്ദ്രം 2009-ൽ ബെനഡിക്ട് പതിനാറാമന്റെ പേരിൽ നാമകരണം ചെയ്യുകയുണ്ടായി.

റാറ്റ്സിംഗറിന്റെ പിതാവ് നാസികളെ ശക്തിയുക്തം എതിർത്തിരുന്നു. ഇക്കാരണത്താൽ ഹിറ്റ്ലറിന്റെ പോലീസുകാർ അദ്ദേഹത്തെ നിരന്തരം ഭീഷണിപ്പെടുത്തുകയും ജോലിയിൽ തരംതാഴ്ത്തുകയും ചെയ്തു. റാറ്റ്സിംഗർക്ക് പതിനാല് വയസ് പ്രായമായപ്പോൾ നാസികളുടെ യുവജന വിഭാഗത്തിലേക്ക് നിർബന്ധിതമായി ചേർക്കപ്പെട്ടെങ്കിലും അവരുടെ യോഗങ്ങളിൽ പങ്കെടുക്കുന്നതിൽ നിന്നും അദ്ദേഹം വിട്ടുനിന്നു. പതിനാല് വയസുള്ള തന്റെ അടുത്ത ബന്ധുവിനെ, മാനസികവൈകല്യം ഉണ്ടെന്ന കാരണത്താൽ നാസികൾ കൊന്നത് റാറ്റ്സിംഗർക്ക് വലിയ വേദനയും ആഘാതവും സമ്മാനിച്ചു. പിന്നീട് 1943-ൽ സെമിനാരി



പരിശീലനം ആരംഭിച്ച ശേഷം അദ്ദേഹത്തെ സൈനിക പരിശീലനത്തിനായി നാസികൾ പിടിച്ചുകൊണ്ടു പോയി. എന്നാൽ അമേരിക്കൻ പട്ടാളക്കാർ ഈ പ്രദേശം കീഴടക്കുകയും കുറേ നാൾ റാറ്റ്സിംഗറെ യുദ്ധത്തടവുകാരനായി വച്ചതിനു ശേഷം 1945 മെയ് മാസത്തിൽ വിട്ടയക്കുകയും ചെയ്തു. സെമിനാരി പരിശീലനം പൂർത്തിയാക്കിയ ജോസഫ്, സഹോദരൻ ജോർജിനോടൊപ്പം 1951 ജൂൺ 29-ന് കർദ്ദിനാൾ മൈക്കിൾ ഫൗൾബാഹറിൽ നിന്നും പൗരോഹിത്യം സ്വീകരിച്ചു.

വി. അഗസ്തീനോസിന്റെ ചിന്തകളെ അധികരിച്ചു നടത്തിയ പഠനത്തിൽ 1953-ൽ ഡോക്ടർ ബിരുദം കരസ്ഥമാക്കിയ റാറ്റ്സിംഗർ വി. ബൊനവഞ്ചറിന്റെ ദൈവശാസ്ത്ര ചിന്തകളുമായി ബന്ധപ്പെട്ട പ്രബന്ധം അവതരിപ്പിച്ചുകൊണ്ടാണ് തന്റെ പ്രൊഫസർ ജോലി ആരംഭിക്കുന്നത്. പ്രശസ്ത ഇറ്റാലിയൻ-ജർമ്മൻ ചിന്തകനായ റൊമാനോ ഗർഡീനിയുമായുള്ള സൗഹൃദം ഇരുപതാം നൂറ്റാണ്ടിലെ കത്തോലിക്കാ സഭാചിന്തകരിൽ സമാനമനസ്കരായ രണ്ടു പ്രതിഭകളുടെ കണ്ടുമുട്ടലായിരുന്നു. റാറ്റ്സിംഗർ തന്റെ രചനകളിൽ ഗർഡീനിയെ വളരെയധികം പ്രശംസിച്ചു സംസാരിക്കുന്നുണ്ട്.

മ്യൂണിക്കിനടുത്തുള്ള മ്യൂസാഹിലെ വി. മാർട്ടിൻ ദേവാലയത്തിലെ ചാപ്ലിൻ ജോലി ചെയ്തുകൊണ്ടാണ് റാറ്റ്സിംഗർ തന്റെ അജപാലനദൗത്യം ആരംഭിക്കുന്നത്. അതിനു ശേഷം ബോൺ സർവ്വകലാശാലയിൽ 1959-ൽ ദൈവശാസ്ത്ര പ്രൊഫസറായി ചേരുന്നു. ഇവിടുത്തെ ഉദ്ഘാടന ദിവസം പ്രസംഗത്തിന് അദ്ദേഹം തിരഞ്ഞെടുത്ത വിഷയം 'വിശ്വാസത്തിലെ ദൈവവും തത്വശാസ്ത്രത്തിലെ ദൈവവും' എന്നതായിരുന്നു. 1963-ൽ തന്റെ പ്രവർത്തന മേഖല മുൻസ്റ്റർ സർവ്വകലാശാലയിലേക്ക് അദ്ദേഹം മാറ്റി. അവിടെ ആയിരിക്കുമ്പോഴാണ് രണ്ടാം വത്തിക്കാൻ കൗൺസിലിൽ കൊളോണിലെ കർദ്ദിനാൾ ഫ്രിങ്സിന്റെ ദൈവശാസ്ത്ര പര്യാലോചകനായി അദ്ദേഹത്തെ നിയമിക്കുന്നത്. അക്കാലത്ത് സഭയിൽ വലിയ മാറ്റത്തിനു വേണ്ടി വാദിച്ച ഹാൻസ് കുങ്, എഡ്വേഡ് ഷില്ലബെക്ക്, കാൾ റാനർ എന്നിവരുടെ ഗണത്തിൽ റാറ്റ്സിംഗറും ഉൾപ്പെട്ടിരുന്നു.

1966-ൽ റ്റൂബിങൻ സർവ്വകലാശാലയിലെ പ്രാമാണിക ദൈവശാസ്ത്ര വിഭാഗം തലവനായി റാറ്റ്സിംഗറെ നിയമിച്ചു. ഇവിടെ ആയിരിക്കുമ്പോഴാണ് തന്റെ പ്രശസ്ത ഗ്രന്ഥമായ 'ക്രിസ്തീയതയ്ക്ക് ആമുഖം' (Introduction to Christianity) എന്ന കൃതി അദ്ദേഹം രചിക്കുന്നത്. ഈ സർവ്വകലാശാലയിൽ ഉടലെടുത്ത മാർക്സിസ്റ്റ് ചിന്താഗതികളെ അദ്ദേഹം നിരുത്സാഹപ്പെടുത്തുകയും അക്രമ മാർഗ്ഗങ്ങളെ തള്ളിപ്പറയുകയും ചെയ്തു. പരമ്പരാഗത ആശയങ്ങളിൽ നിന്നുള്ള വ്യതിയാനമാണ് ഈ അരക്ഷിതാവസ്ഥക്കു




കാരണമെന്നു തിരിച്ചറിഞ്ഞ റാറ്റ്സിംഗർ തന്റെ ലിബറൽ ചിന്താഗതികൾ ഇക്കാലയളവിൽ ഉപേക്ഷിക്കാൻ നിർബന്ധിതനായി. അമേരിക്കയിലെ നോട്ടർ ഡാം സർവ്വകലാശാലയിൽ പഠിപ്പിക്കാനുള്ള അവിടുത്തെ പ്രസിഡന്റിന്റെ ക്ഷണം, തനിക്ക് ഇംഗ്ളീഷ് ഭാഷയിൽ ആവശ്യത്തിന് പ്രാവീണ്യം ഇല്ല എന്ന കാരണം പറഞ്ഞു നിരസിച്ചു.

ഹാൻസ് കുങ് ഉൾപ്പെടെയുള്ള ദൈവശാസ്ത്രജ്ഞർ റാറ്റ്സിംഗർ കൂടുതൽ യാഥാസ്ഥിതിക (conservative) ചിന്തയിലേക്കു പോകുന്നു എന്ന് ആരോപിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു: 'ഒരു ദൈവശാസ്ത്രജ്ഞൻ എന്ന നിലയിൽ എന്റെ ചിന്തയിൽ യാതൊരു വ്യതിയാനവും സംഭവിച്ചിട്ടില്ല.' രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പഠനങ്ങൾ ശക്തിയുക്തം നടപ്പാക്കുന്നതിനാണ് തന്റെ ശ്രദ്ധ എന്നും അദ്ദേഹം വാദിച്ചു. 1969-ൽ ബവേറിയായിൽ തിരികെയെത്തി റേഗൻസ്ബുർഗ് സർവ്വകലാശാലയിൽ പഠിപ്പിക്കാൻ തുടങ്ങി. ഇവിടെ വച്ചാണ് ഹാൻസ് ഉർസ് ഫൊൺ ബൽത്തസർ, ഓറി ദേ ലുബാക്ക്, വാൾട്ടർ കാസ്പർ എന്നിവരോട് ചേർന്ന് 'കമ്മുണിയോ' എന്ന പ്രസിദ്ധീകരണം തുടങ്ങുന്നത്. ഇന്ന് പതിനേഴു ഭാഷകളിൽ പുറത്തിറങ്ങുന്ന ഒരു പ്രമുഖ കത്തോലിക്കാ ദൈവശാസ്ത്ര പ്രസിദ്ധീകരണമാണ് ഇത്.

റാറ്റ്സിംഗർ റേഗൻസ്ബുർഗ് സർവ്വകലാശാലയുടെ വൈസ് പ്രസിഡന്റ് ആയിരിക്കുന്ന സമയത്താണ് 1977 മാർച്ച് 24-ന് മ്യൂണിക്-ഫ്രെയ്സിക് അതിരൂപതയുടെ ആർച്ചുബിഷപ്പായി മാർപാപ്പ അദ്ദേഹത്തെ നിയമിച്ചത്. ആ വർഷം ജൂൺ 27-ന് പോൾ ആറാമൻ മാർപാപ്പ അദ്ദേഹത്തെ കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തുകയും ചെയ്തു. 1981 നവംബർ 25-ന് ജോൺ പോൾ രണ്ടാമൻ മാർപാപ്പ കർദ്ദിനാൾ റാറ്റ്സിംഗറെ വിശ്വാസ തിരുസംഘത്തിന്റെ അദ്ധ്യക്ഷനായി നിയമിച്ചു. ഈ ചുമതലയിൽ ഇരിക്കുന്ന സമയത്ത് തന്നെയാണ് കർദ്ദിനാൾ സംഘത്തിന്റെ വൈസ് ഡീനായും പിന്നീട് ഡീനായും കർദ്ദിനാൾ റാറ്റ്സിംഗർ സേവനമനുഷ്ഠിച്ചത്. അതുപോലെ ശാസ്ത്രവും കലയുമായി ബന്ധപ്പെട്ട യൂറോപ്യൻ അക്കാദമിയിലെ അംഗമായും ഇക്കാലയളവിൽ അദ്ദേഹം പ്രവർത്തിച്ചു.

ജനന നിയന്ത്രണം, സ്വവർഗ്ഗപ്രേമം, മതാന്തര സംവാദം എന്നീ മേഖലകളിലെല്ലാം പരമ്പരാഗത കത്തോലിക്കാ വിശ്വാസങ്ങൾ പരിപാലിക്കുന്നതിന് അദ്ദേഹം പ്രാധാന്യം നല്കി. കൂടാതെ സഭാവിശ്വാസത്തിൽ നിന്നും വ്യത്യസ്തമായി പ്രസിദ്ധീകരണങ്ങളിലൂടെ ആശയങ്ങൾ സംവേദനം ചെയ്ത ചില ദൈവശാസ്ത്രജ്ഞർക്ക് ഇക്കാലയളവിൽ വിശ്വാസ തിരുസംഘത്തിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ അദ്ദേഹം വിലക്കേർപ്പെടുത്തുകയും ചെയ്തു. മഹാജൂബിലി വർഷത്തിൽ വിശ്വാസ തിരുസംഘം പുറത്തിറക്കിയ 'ദോമിനൂസ് യേശുസ്' എന്ന രേഖയിൽ ചില പരമ്പരാഗത വിശ്വാസ സത്യങ്ങൾ എടുത്തുപറഞ്ഞത് കത്തോലിക്കാ സഭക്ക് പുറത്ത് വലിയ വിമർശനങ്ങൾ നേരിട്ടു. 1997-ൽ എഴുപത് വയസായ സമയത്ത് വിശ്വാസ തിരുസംഘത്തിൽ നിന്നും തനിക്ക് വിടുതൽ നൽകി വത്തിക്കാൻ രഹസ്യ ആർക്കൈവ്സിന്റെയും ലൈബ്രറിയുടെയും ചുമതല നൽകണമെന്ന് കർദ്ദിനാൾ റാറ്റ്സിംഗർ ആവശ്യപ്പെട്ടു. എന്നാൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പ അദ്ദേഹത്തിന്റെ ആവശ്യം നിരസിക്കുകയും പഴയ ജോലിയിൽ തന്നെ തുടരാൻ നിർദ്ദേശിക്കുകയും ചെയ്തു.

ജോൺ പോൾ രണ്ടാമൻ മാർപാപ്പ കാലം ചെയ്തതിനു ശേഷം നടന്ന കോൺക്ലേവിൽ വച്ച് 78 വയസ്സുള്ള കർദ്ദിനാൾ റാറ്റ്സിംഗർ മാർപാപ്പയായി തിരഞ്ഞെടുക്കപ്പെടുകയും ബെനഡിക്റ്റ് എന്ന പുതിയ നാമം സ്വീകരിക്കുകയും ചെയ്തു. ഒന്നാം ലോകമഹായുദ്ധ കാലത്ത് സഭയ്ക്ക് ശക്തമായ നേതൃത്വം നൽകിയ ബെനഡിക്റ്റ് പതിനഞ്ചാമൻ മാർപാപ്പയോടും യൂറോപ്പിലെ ക്രിസ്തീയ സംസ്കാരത്തിന് വേരുപാകിയ നൂർസിയായിലെ വി. ബെനഡിക്റ്റിനോടുമുള്ള ആദരവ് പ്രകടിപ്പിക്കുന്നതിനാണ് താൻ ഈ പേര് സ്വീകരിച്ചതെന്ന് മാർപാപ്പ പിന്നീട് വെളിപ്പെടുത്തിയിട്ടുണ്ട്.

അറുപത്തിയാറു പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച ബെനഡിക്റ്റ് പതിനാറാമൻ മാർപാപ്പയാണ് സഭാചരിത്രത്തിൽ ഏറ്റവുമധികം ഗ്രന്ഥങ്ങൾ എഴുതിയിട്ടുള്ള മാർപാപ്പ. കൂടാതെ 'ദേവൂസ് കാരിത്താസ് എസ്ത്', 'സ്പെ സാൽവി', 'കാരിത്താസ് ഇൻ വേരിത്താത്തെ' തുടങ്ങിയ മൂന്ന് ചാക്രിക ലേഖനങ്ങളും മൂന്ന് അപ്പസ്തോലിക പ്രബോധനങ്ങളും അദ്ദേഹം പ്രസിദ്ധീകരിച്ചു. ഈ എഴുത്തുകളിലൂടെ സഭയെക്കുറിച്ചുള്ള തന്റെ ചിന്തകൾ മാർപാപ്പ മറ്റുള്ളവരുമായി പങ്കുവയ്ക്കുന്നു. വിശ്വാസ തിരുസംഘത്തിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ ആധികാരിക ബൗദ്ധീക സംഭാവന നൽകിയ വലിയ ദൈവശാസ്ത്രജ്ഞനാണ് കർദ്ദിനാൾ റാറ്റ്സിംഗർ. ഇന്ന് 'ബെനഡിക്റ്റ് മാർപാപ്പയുടെ ദൈവശാസ്ത്രം' എന്നൊരു പഠനശാഖ തന്നെ നിലവിലുണ്ട്.

ബെനഡിക്ട് മാർപാപ്പയുടെ അഭിപ്രായത്തിൽ, നമ്മുടെ ക്രിസ്തീയജീവിതം എന്നു പറയുന്നത് ക്രിസ്തുവുമായുള്ള സൗഹൃദമാണ്. നമ്മുടെ ജീവിതത്തിന്റെ ഹൃദയവാതിലുകൾ ക്രിസ്തുവിനു വേണ്ടി തുറക്കുന്നിടത്താണ് യഥാർത്ഥ ജീവിതം നാം കണ്ടെത്തുന്നത്. ഈ ആശയം ബെനഡിക്ട് മാർപാപ്പയ്ക്ക് ഏറ്റം പ്രിയപ്പെട്ടതായിരുന്നതിനാൽ തന്റെ



പ്രസംഗങ്ങളിലും എഴുത്തുകളിലും അത് സ്ഥിരമായി ഉപയോഗിച്ചിരുന്നു. ക്രിസ്തുവുമായുള്ള സൗഹൃദത്തിൽ വളരുന്നതിന് സഭാമക്കളെ സഹായിക്കുന്നതിനായിട്ടാണ് 'നസറത്തിലെ യേശു' എന്ന മൂന്നു വാല്യങ്ങളിലുള്ള കൃതി മാർപാപ്പ എഴുതിയത്.

ബെനഡിക്ട് മാർപാപ്പ തന്റെ വിചിന്തനത്തിന് ഏറ്റവും കൂടുതൽ വിധേയമാക്കിയ ഒരു വിഷയമാണ്, ആധുനിക പ്രവണതകളായ 'സെക്കുലറിസവും' (മതത്യാഗവാദം) 'റിലേറ്റിവിസവും' (ആപേക്ഷികതാ സിദ്ധാന്തം). ജോൺ പോൾ രണ്ടാമൻ മാർപാപ്പ കാലം ചെയ്തതിനു ശേഷം പിൻഗാമിയെ തിരഞ്ഞെടുക്കാനായി 2005-ൽ ഒത്തുകൂടിയ കർദ്ദിനാളന്മാരുടെ കോൺക്ലേവിനിടയിൽ മാർപാപ്പ ഇപ്രകാരം പറഞ്ഞു: 'ഇന്ന് ശരിയായ വിദ്യാഭ്യാസത്തിന് തടസമായി നിൽക്കുന്ന പ്രധാന കാര്യമാണ് ആപേക്ഷികതാ സിദ്ധാന്ത സംസ്കാരം. ഈ ചിന്തയനുസരിച്ച് ഒന്നിനും ആധികാരികതയില്ലയെന്നു മാത്രമല്ല ഓരോരുത്തരുടെയും ഭാവനയ്ക്കനുസരിച്ച് സത്യവും അസത്യവും മാറിക്കൊണ്ടിരിക്കുകയും ചെയ്യും. 'ആപേക്ഷികതാ സിദ്ധാന്തത്തിന്റെ ഏകാധിപത്യം' (Dictatorship of Relativism) ഇന്ന് സഭയും സമൂഹവും അഭിമുഖീകരിക്കുന്ന ഏറ്റം വലിയ പ്രശ്നമായി വളർന്നിരിക്കുന്നു.'

ബെനഡിക്ട് മാർപാപ്പയുടെ നിരൂപണത്തിൽ ക്രിസ്തീയ വിശ്വാസം ബുദ്ധി കൊണ്ട് മനസിലാക്കാവുന്ന ഒരു മതസംഹിതയാണ്. എല്ലാ മനുഷ്യരും ദൈവത്തിന്റെ പ്രതിച്ഛായയിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നവർ എന്ന നിലയിൽ സമാന രീതിയിലുള്ള ദൈവീകമഹത്വം കൈവരിച്ചിരിക്കുന്നവരാണ്. അതിനാൽ തന്നെ ബുദ്ധിയും വിശ്വാസവും തമ്മിൽ വ്യത്യസ്തമായിരിക്കുന്നു എന്നതിനേക്കാൾ പരസ്പരപൂരകങ്ങളാണ്. ബെനഡിക്ട് മാർപാപ്പ വളരെ ആധികാരികതയോടെയും വ്യക്തതയോടെയും ആശയങ്ങൾ അവതരിപ്പിക്കുന്ന അസാധാരണ ബുദ്ധിവൈഭവമുള്ള ദൈവശാസ്ത്രജ്ഞനാണ്. 'ദൈവം സ്നേഹമാകുന്നു' എന്ന ഒന്നാമത്തെ ചാക്രികലേഖനത്തിൽ സ്നേഹമാകുന്ന ദൈവത്തിന്റെ സാദൃശ്യത്തിൽ മെനഞ്ഞെടുക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ ദൈവത്തിനും സഹോദരങ്ങൾക്കുമായി തന്നെ സമർപ്പിച്ചുകൊണ്ട് ഈ സ്നേഹത്തിന്റെ മൂർത്തീഭാവമാകാൻ സാധിക്കുമെന്ന് പറയുന്നു. ഈ സ്നേഹജീവിതം സാധ്യമെന്ന് വിശുദ്ധർ തങ്ങളുടെ മാതൃകയിലൂടെ നമുക്ക് കാട്ടിത്തന്നിട്ടുണ്ട്.

'പ്രത്യാശയിൽ രക്ഷ' എന്ന രണ്ടാമത്തെ ചാക്രിക ലേഖനത്തിൽ ദൈവീകപുണ്യമായ പ്രത്യാശയെക്കുറിച്ചാണ് മാർപാപ്പ സംസാരിക്കുന്നത്. 'സത്യത്തിലുള്ള ഉപവി' എന്ന മൂന്നാമത്തെ ചാക്രികലേഖനത്തിൽ സഭയുടെ സാമൂഹിക പ്രതിബദ്ധതയെക്കുറിച്ച് മാർപാപ്പ ദീർഘമായി എഴുതുന്നു. സാമ്പത്തിക, വ്യവസായിക ബന്ധങ്ങളിൽ ധാർമ്മികമൂല്യങ്ങൾക്ക് വില കല്പിക്കണമെന്ന് ഈ തിരുവെഴുത്തിലൂടെ മാർപാപ്പ ആവശ്യപ്പെടുന്നു. ഫ്രാൻസിസ് മാർപ്പായുടെ ഒന്നാമത്തെ ചാക്രികലേഖനം 'വിശ്വാസത്തിന്റെ പ്രകാശം' ബെനഡിക്ട് മാർപാപ്പ തയ്യാറാക്കിയ ആദ്യപ്രതിയെ അടിസ്ഥാനമാക്കി രൂപപ്പെടുത്തിയതാണെന്ന് മാർപാപ്പ തന്നെ പറയുന്നുണ്ട്.

മുകളിൽ പറഞ്ഞവ കൂടാതെ ധാരാളം അപ്പസ്തോലിക ലേഖനങ്ങളും ഡോക്യൂമെൻറ്സും മാർപാപ്പ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ എടുത്തുപറയേണ്ടത് 2007 ജൂലൈ 7-നു പ്രസിദ്ധീകരിച്ച 'ത്രന്തോസ് കുർബാന' (Tridentine Mass) സംബന്ധിച്ചുള്ളതാണ്. 1962 വരെ നിലവിലുണ്ടായിരുന്ന കുർബാന പുസ്തകത്തെ അടിസ്ഥാനമാക്കി ലത്തീൻ ഭാഷയിൽ കുർബാന ചൊല്ലാനുള്ള ഒരു പ്രത്യേക അനുവാദമായിരുന്നു ഇത്.

2006 സെപ്റ്റംബർ 12-ന് ജർമ്മനിയിലെ റേഗൻസ്ബുർഗ് സർവ്വകലാശാലയിൽ 'വിശ്വാസവും യുക്തിയും സർവ്വകലാശാലയും-ഓർമ്മകളും ചിന്തകളും' എന്ന വിഷയത്തെ അധികരിച്ച് മാർപാപ്പ ഒരു പ്രഭാഷണം നടത്തി. എന്നാൽ ബെനഡിക്ട് മാർപാപ്പ നടത്തിയ ചില നിരൂപണങ്ങൾ തെറ്റായി ചിത്രീകരിക്കപ്പെടുകയും അതിന്റെ അനന്തരഫലമായി മുസ്ലിം ലോകത്തു നിന്ന് വലിയ വിമർശനങ്ങൾ ഉണ്ടാവുകയും ചെയ്തു. അവസാനത്തെ ബൈസന്റൈൻ ചക്രവർത്തി ആയിരുന്ന മാനുവേൽ രണ്ടാമൻ മുസ്ലിം സമുദായത്തിന്റെ നിർബന്ധിത മതപരിവർത്തനത്തെക്കുറിച്ചു നടത്തിയ ഒരു വിശകലനം എടുത്തുപയോഗിക്കുക മാത്രമാണ് ഈ പ്രഭാഷണത്തിൽ മാർപാപ്പ ചെയ്തത്. ഈ സംഭവത്തിനു ശേഷം മാർപാപ്പ തുർക്കിയിലെ ബ്ലൂ മോസ്കും അമ്മാനിലെ കിംഗ് ഹുസൈൻ മോസ്കും സന്ദർശിക്കുകയും മുസ്ലിം സമുദായത്തോടുള്ള തന്റെ ബഹുമാനം പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

സഭാനേതൃത്വം ഏറ്റെടുത്തതിനു ശേഷമുള്ള ആദ്യത്തെ മൂന്നു വർഷങ്ങൾ ബെനഡിക്ട് മാർപാപ്പ പല രാജ്യങ്ങളും സന്ദർശിച്ചു. ഇറ്റലിക്കു പുറമെ തന്റെ മാതൃരാജ്യമായ ജർമ്മനി രണ്ടു പ്രാവശ്യം അദ്ദേഹം സന്ദർശിച്ചു. സ്പെയിൻ, പോളണ്ട് തുടങ്ങിയ രാജ്യങ്ങളിൽ വിശ്വാസികൾ വളരെ ആവേശത്തോടെയാണ് മാർപാപ്പയെ സ്വീകരിച്ചത്. തുർക്കിയിൽ സന്ദർശനം നടത്തിയപ്പോൾ റേഗൻസ്ബുർഗ് പ്രസംഗത്തിന്റെ പേരിൽ ചില എതിർപ്പുകൾ ഉണ്ടായി. എന്നാൽ മാർപാപ്പ അവിടെ സന്ദർശിച്ചപ്പോൾ അവിടുത്തെ പാത്രിയർക്കീസുമായി ഒരു സഹസ്രാബ്ദത്തോളം നീളുന്ന സഭകൾ തമ്മിലുള്ള ഭിന്നതകൾ ഇല്ലാതാക്കുന്നതിനുള്ള ചില നടപടികളിൽ ഒപ്പു വച്ചു.

2007-ൽ നടന്ന ബ്രസീൽ സന്ദർശന സമയത്ത് അവിടുത്തെ ബിഷപ്പ് കോൺഫറൻസിനെ അഭിസംബോധന ചെയ്യുകയും ഫ്രാൻസിസ്കൻ സന്യാസി അന്തോണിയോ ഗൽവായോയെ വിശുദ്ധനായി പ്രഖ്യാപിക്കുകയും ചെയ്തു. 2008-ലെ അമേരിക്കൻ സന്ദർശനവേളയിൽ അമേരിക്കൻ പ്രസിഡണ്ടിന്റെ ഔദ്യോഗിക വസതിയിൽ പ്രസിഡണ്ടുമായി കൂടിക്കാഴ്ച നടത്തുകയും ചെയ്തു. വാഷിംഗ്ടണിൽ അമേരിക്കയിലെ കത്തോലിക്കാ സർവ്വകാലാശാലകളുടെ പ്രതിനിധികളെ കാണുകയും മറ്റ് മതനേതാക്കന്മാരുമായി കൂടിക്കാഴ്ച നടത്തുകയും ചെയ്തു. ഭീകരാക്രമണത്തിനു വിധേയമായ വേൾഡ് ട്രേഡ് സെന്റർ സന്ദർശിക്കുകയും, ഐക്യരാഷ്ട്ര സഭയെ അഭിസംബോധന ചെയ്തു സംസാരിക്കുകയും ചെയ്തു. കൂടാതെ ഓസ്ട്രിയ, ഓസ്ട്രേലിയ,

ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളും മാർപാപ്പ സന്ദർശിച്ചു. 2009–ൽ ആഫ്രിക്കയിലെ കാമറൂണും അംഗോളയും സന്ദർശിക്കുകയും പശ്ചിമേഷ്യയിലെ പലസ്തീൻ, ഇസ്രയേൽ, യോർദ്ദാൻ തുടങ്ങിയ രാജ്യങ്ങളും സന്ദർശിക്കുകയും ചെയ്തു. 2010 സെപ്റ്റംബർ മാസത്തിൽ ഇംഗ്ലണ്ട് സന്ദർശനവേളയിൽ ജോൺ ഹെൻഡ്രി ന്യൂമാനെ മാർപാപ്പ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചു.

മാർപാപ്പ ആയി തിരഞ്ഞെടുക്കുന്നതിനു മുൻപ് 2005–ൽ ആരോഗ്യപ്രശ്നങ്ങളാൽ തന്റെ ജോലിയിൽ നിന്നും വിരമിച്ച് വിശ്രമജീവിതത്തിലേക്കു പോകണമെന്നും വായന, എഴുത്ത്, പ്രാർത്ഥന എന്നിവക്കായി മുഴുവൻ സമയവും മാറ്റിവയ്ക്കണമെന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നു. എന്നാൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ ആവശ്യപ്രകാരം വിശ്വാസ തിരുസംഘ അദ്ധ്യക്ഷസ്ഥാനത്ത് അദ്ദേഹം തുടർന്നു. ആരോഗ്യപ്രശ്നങ്ങൾ അലട്ടിയിരുന്നെങ്കിലും മാർപാപ്പയുടെ അനുദിന ജോലികൾ മുടക്കം കൂടാതെ അദ്ദേഹം മുൻപോട്ട് കൊണ്ടുപോയി. 2009 ജൂലൈ 17 ആൽപ്സ് പർവ്വതപ്രദേശങ്ങളിൽ അവധിക്കാലം ചിലവഴിക്കുന്ന സമയത്ത് ബെനഡിക്ട് മാർപാപ്പയ്ക്ക് വീഴ്ചയിൽ വലതു കണങ്കൈക്ക് പൊട്ടൽ സംഭവിച്ചു. അതുപോലെ തന്നെ കർദ്ദിനാൾ ആയിരുന്ന കാലം മുതലേ അദ്ദേഹം ഹൃദയത്തിന്റെ സുഗമമായ പ്രവർത്തനങ്ങൾക്കു വേണ്ടി പേസ്മേക്കർ ഉപയോഗിക്കുകയും ചെയ്യുന്നു.

2013 ഫെബ്രുവരി 11–ന് ആരോഗ്യകാരണങ്ങളാൽ താൻ സ്ഥാനത്യാഗം ചെയ്യുന്നുവെന്ന് ബെനഡിക്ട് മാർപാപ്പ പ്രഖ്യാപിച്ചു. ഒരു മാർപാപ്പ രാജി വയ്ക്കുന്ന വിരളമായ സംഭവങ്ങളിലൊന്നെന്ന നിലയിൽ ഈ പ്രഖ്യാപനം എല്ലാവരെയും അമ്പരപ്പിച്ചു. 1294–ൽ സെലസ്റ്റിൻ അഞ്ചാമൻ മാർപാപ്പ രാജി വച്ചതിനു ശേഷം സ്വന്തമായ തീരുമാനത്തിൽ സ്ഥാനത്യാഗം ചെയ്യുന്ന ആദ്യ മാർപാപ്പയാണ് ബെനഡിക്ട് പതിനാറാമൻ. മാർപാപ്പയുടെ വലിയ ഉത്തരവാദിത്വമുള്ള ജോലി നിർവ്വഹിക്കുന്നതിന് തനിക്ക് ശാരീരികവും മാനസീകവുമായ ആരോഗ്യം ഇല്ലാത്തതിനാൽ രാജി വയ്ക്കുന്നെന്നും പ്രാർത്ഥനക്കായി സമർപ്പിക്കുന്ന തന്റെ ജീവിതം കൊണ്ട് തുടർന്നും സഭയെ ശക്തിപ്പെടുത്തുമെന്നും മാർപാപ്പ പറഞ്ഞു.

സ്ഥാനസത്യാഗം ചെയ്തതിനു ശേഷം 2013 മെയ് 2 മുതൽ വത്തിക്കാനുള്ളിലുള്ള മാത്തർ എക്ക്ളീസിയ ആശ്രമത്തിലാണ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പ കഴിഞ്ഞത്. തന്റെ വിശ്രമജീവിത കാലത്ത് ചുരുക്കം ചില സന്ദർഭങ്ങളിൽ ഫ്രാൻസിസ് മാർപാപ്പയോടൊത്ത് പൊതു ചടങ്ങുകളിൽ അദ്ദേഹം സംബന്ധിക്കുകയും ചെയ്തിട്ടുണ്ട്. 2014 ഫെബ്രുവരി 22–ന് നടന്ന കർദ്ദിനാളന്മാരുടെ കൺസിസ്റ്ററിയിലും ജോൺ ഇരുപത്തിമൂന്നാമൻ, ജോൺ പോൾ രണ്ടാമൻ മാർപാപ്പമാരെ വിശുദ്ധരായി പ്രഖ്യാപിച്ച വേളയിലും ബെനഡിക്ട് മാർപാപ്പ സന്നിഹിതനായിരുന്നു.

2022 ഡിസംബർ 31–ാം തീയതി പ്രാദേശികസമയം 9: 34ന് ബെനഡിക്ട് 16–ാമൻ മാർപ്പാപ്പ ഭൂമിയിലെ തന്റെ ദൗത്യം വിജയകരമായി പൂർത്തിയാക്കി തന്റെ നിത്യസമ്മാനത്തിനായി സ്വർഗ്ഗത്തിലേക്ക് യാത്രയായി. താൻ വിശ്രമ ജീവിതം നയിച്ചു വന്നിരുന്ന വത്തിക്കാനിലെ മാത്തർ എക്ലീസിയ ആശ്രമത്തിൽ വച്ചായിരുന്നു പരിശുദ്ധപിതാവ് കാലം ചെയ്തത്. “ഈശോ, ഞാൻ നിന്നെ സ്നേഹിക്കുന്നു” എന്നതായിരുന്നു ബനഡിക്ട് 16–ാമന്റെ അവസാന വാക്കുകൾ എന്ന് മാർപ്പാപ്പയുടെ സെക്രട്ടറി ആയിരുന്ന ആർച്ച്ബിഷപ്പ് ജോർജ്ജ് ഗാൻസ്‌വീനെ ഉദ്ധരിച്ചുകൊണ്ട് അർജന്റീനിയൻ പത്രമായ ‘ല നാസിയോൻ’ എഴുതുന്നു. മരണവിവരം അറിഞ്ഞ് ഏതാനും മിനിറ്റുകൾക്കകം ഫ്രാൻസിസ് മാർപ്പാപ്പ മാത്തർ എക്ലീസിയ ഭവനത്തിൽ എത്തി തന്റെ മുൻഗാമിക്ക് ആദരാഞ്ജലികൾ അർപ്പിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു.



ജനുവരി രണ്ടുമുതൽ നാലുവരെ വി. പത്രോസിന്റെ ബസലിക്കയിൽ ബനഡിക്ട് പാപ്പയുടെ ഭൗതീകശരീരം പൊതുദർശനത്തിന് വയ്ക്കുകയും ജനുവരി 5ന് ഫ്രാൻസിസ് മാർപ്പാപ്പയുടെ കാർമ്മികത്വത്തിൽ മൃതസംസ്കാര ശുശ്രൂഷകൾ നടത്തുകയും ചെയ്തു. അതിനുശേഷം വി. പത്രോസിന്റെ അസ്ഥികൾ അന്ത്യവിശ്രമം കൊള്ളുന്ന ബസലിക്കയുടെ നിലവറയുടെ സമീപത്തായി ബനഡിക്ട് മാർപ്പാപ്പയേയും സംസ്കരിച്ചു. കാലയവനകയ്ക്കുള്ളിൽ മറഞ്ഞുവെങ്കിലും ബനഡിക്ട് പാപ്പയുടെ വിശുദ്ധിയുടെ പരിമളവും വിജ്ഞാനത്തിന്റെ വെളിച്ചവും വരും തലമുറകളെ പ്രചോദിപ്പിച്ചു കൊണ്ടേയിരിക്കും.




# ബനഡിക്ട് പതിനാറാമൻ പാപ്പാ കാലാതീതനായ ദൈവശാസ്ത്രജ്ഞൻ



റവ. ഡോ. ജോളി കരിമ്പിൽ

തനിക്കു ലഭിച്ച ദൈവവിളിയെ തിരിച്ചറിവിന്റെ കാലം മുതൽ വളർത്തിയെടുത്ത് ക്രൈസ്തവ വിശ്വാസത്തെതന്റെ ജീവിത ദർശനങ്ങളിലൂടെ വ്യാഖ്യാനിച്ചയാളായിരുന്നു ബനഡിക്ട് പതിനാറാമൻ മാർപാപ്പ. വിശുദ്ധ അഗസ്തീനോസിന്റേയും വിശുദ്ധ ബൊനവഞ്ചറിന്റെയും ദർശനങ്ങളെ ആഴത്തിൽ ഉൾക്കൊണ്ട് വിശുദ്ധഗ്രന്ഥത്തിൽ ദൈവം നല്കിയ രക്ഷയുടെ സന്ദേശത്തെ നിർഭയം ലോകത്തിനു മുന്നിൽ അവതരിപ്പിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. അതുകൊണ്ടു സഭയ്ക്കു ലഭിച്ച പരിശുദ്ധാത്മാവിന്റെ വലിയ ദാനമാണ് ബനഡിക്ട് പതിനാറാമൻ. ലോകത്തിലും സഭയിലും കാലാകാലങ്ങളിൽ രൂപം കൊണ്ട തെറ്റായ പഠിപ്പിക്കലുകളെ മുളയിലേ നുള്ളിക്കളയാൻ അദ്ദേഹം പരിശ്രമിച്ചു. ഈ ലേഖനത്തിൽ ജോസഫ് റാറ്റ്സിംഗർ (ബനഡിക്ട് പതിനാറാമൻ) ദൈവശാസ്ത്രജ്ഞൻ എന്നനിലയിലും മാർപാപ്പ എന്ന നിലയിലും ഏറ്റവും അധികം എതിർത്ത വിമോചന ദൈവശാസ്ത്രം, ആപേക്ഷികതാവാദം എന്നിവയെക്കുറിച്ചും ചാക്രികലേഖനങ്ങളെക്കുറിച്ചും പ്രതിപാദിക്കുന്നു.

ദൈവശാസ്ത്രജ്ഞനെന്ന നിലയിൽ റാറ്റ്സിംഗർ നടത്തിയ ഏറ്റവും പ്രധാനപ്പെട്ട പോരാട്ടങ്ങളിലൊന്ന വിമോചന ദൈവശാസ്ത്രത്തിനെതിരെയായിരുന്നു. എന്തുകൊണ്ട് റാറ്റ്സിംഗർ വിമോചന ദൈവശാസ്ത്രത്തെ ശക്തമായി എതിർത്തു എന്നത് പ്രസക്തമായൊരു ചോദ്യമാണ്. ആദിമ പിതാക്കന്മാരിൽ നിന്നു സ്വീകരിച്ച ദൈവിക അറിവിനെ വചനത്തിന്റെ വെളിച്ചത്തിൽ കാലാനുസൃതമായി വ്യാഖ്യാനിക്കുമ്പോൾ ഈ ലോകത്തിന്റെ ലൗകിക രക്ഷയേക്കാളുപരി വിശുദ്ധ ഗ്രന്ഥം പഠിപ്പിച്ച രക്ഷയുടെ സത്തയിലേക്കു കടക്കാനാണ് റാറ്റ്സിംഗർ പ്രബോധിപ്പിക്കുന്നത്.

കൂടുതൽ മെച്ചവും നീതിയുക്തവുമായ സമൂഹ സൃഷ്ടിക്കുവേണ്ടി രാഷ്ട്രീയവും സാമൂഹികവുമായ സമരത്തിൽ ക്രിസ്തീയതയെ വിമോചനത്തിന്റെ ഉപകരണമാക്കുകയാണ് വിമോചന ദൈവശാസ്ത്രം ചെയ്യുന്നത്. അതുകൊണ്ടു തന്നെ വിമോചന ദൈവശാസ്ത്രം മനുഷ്യനെയും അവന്റെ രക്ഷയെയും ദർശിക്കുന്ന രീതികൾ ദൈവോന്മുഖമായ രക്ഷാപദ്ധതിയിൽ നിന്ന് വ്യതിചലിക്കുന്നതാണെന്ന് റാറ്റ്സിംഗർ വിലയിരുത്തുന്നു.

വിമോചന ദൈവശാസ്ത്രം രക്ഷയെ കേവലം ലൗകിക വിമോചനമായി കാണുന്നു. അതാകട്ടെ വർഗസമരത്തിന്റെ അടിസ്ഥനത്തിൽ നേടിയെടുക്കേണ്ടതും. എന്നാൽ പുതിയ നിയമം നൽകുന്ന സന്ദേശത്തിന്റെ അടിസ്ഥാനത്തിൽ രക്ഷ എന്നത് പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള വിടുതലിലൂടെ ദൈവമക്കളാകുകയാണ്. ക്രിസ്തീയ വിശ്വാസം പഠിപ്പിക്കുന്ന പ്രത്യാശയും ലൗകിക ജീവിതത്തിന്റെ ഭാവിയിലേക്കുള്ള പ്രത്യാശയും തമ്മിൽ ഏറെ

വ്യത്യാസങ്ങളുണ്ട്. ഈ ലോകത്തിൽ നേടേണ്ട ലക്ഷ്യങ്ങളിൽ ഉറച്ച ഒന്നായിരിക്കരുത് ഒരു ക്രിസ്തു വിശ്വാസിയുടെ പ്രത്യാശ എന്ന് റാറ്റ്സിംഗർപഠിപ്പിക്കുന്നു. ലോകത്തിന്റെ ചിന്താഗതിയിൽ രക്ഷ എന്നത് ആത്യന്തികമായി മാനുഷിക സന്തോഷത്തിനും സംതൃപ്തിക്കും വേണ്ടി പരിശ്രമിക്കുകയും എല്ലാവർക്കും സമത്വം ഉറപ്പാക്കുകയുമാണ്. അതുകൊണ്ടുതന്നെ ഈ രക്ഷ യുഗാന്ത്യോന്മുഖം എന്നതിനെക്കാളുപരി കേവലം മനുഷ്യ സൃഷ്ടിയിലാണ്. നീതിയിലൂടെയും ഐക്യത്തിലൂടെയും സംജാതമാകുന്ന ഒന്ന്. എന്നാൽ, റാറ്റ്സിംഗറിൽ രക്ഷ എന്നത് ഇന്നത്തെ ലോകം നേടിയെടുക്കുന്ന കേവലം പ്രശ്നരഹിതമായൊരു ഭാവിയല്ല. അതിനാൽ തന്നെചരിത്രത്തിൽ മനുഷ്യനു നടപ്പാക്കാനാകുന്ന ഒന്നല്ല രക്ഷ. ക്രിസ്തീയ രക്ഷയുടെ അടിസ്ഥാനഘടകങ്ങളായ (Divinization), നിത്യജീവിതം എന്നിവ മനുഷ്യ പദ്ധതിക്ക് അപ്പുറമുള്ള ഘടകങ്ങളാണ്. മനുഷ്യൻ ഇന്നനുഭവിക്കുന്ന രക്ഷയുടെ അഭാവം അവൻ തന്റെ തന്നെ പരിശ്രമത്തിലും അധ്വാനത്തിലും രക്ഷയ്ക്കു വേണ്ടി ആശ്രയിക്കുന്നതു കൊണ്ടുണ്ടാകുന്നതാണ്.

ക്രിസ്തുവിനെക്കൂടാതെ മനുഷ്യവംശത്തിന് ദൈവിക രക്ഷയിലേക്ക് എത്തിച്ചേരാനാകില്ല. സ്വപ്രയത്നത്താൽ നേടേണ്ടതിനെക്കാളുപരി ദൈവത്തിൽ നിന്ന് സ്വീകരിക്കേണ്ട ഒന്നായിട്ടാണ് രക്ഷയെ കാണേണ്ടത്. ഈ ലോകത്തിലുള്ള സുസ്ഥിരമായ ഒരവസ്ഥ ക്രിസ്തീയത വാഗ്ദാനം ചെയ്യുന്നില്ല (യോഹ: 16:33). എന്നാൽ, ക്രിസ്തീയത വാഗ്ദാനം ചെയ്യുന്നത് ആത്യന്തികമായി മരണത്തിൽ നിന്നുള്ള ഉയിർപ്പും അവസാന വിധിയും ദൈവരാജ്യത്തിലേക്കുള്ള പ്രവേശനവുമാണ്. അതുകൊണ്ടു തന്നെ മനുഷ്യൻ ലക്ഷ്യംവയ്ക്കേണ്ട ഈ 'ഭാവി' കേവലമൊരു മനുഷ്യ സൃഷ്ടിയേക്കാളുപരി ദൈവിക ദാനമാണ്.

രക്ഷ ദാനമാകുമ്പോൾ വിശ്വാസത്തിനാണോ പ്രവർത്തിക്കാണോ പ്രാധാന്യം എന്നൊരു ചോദ്യമുണ്ട്. വിമോചന ദൈവശാസ്ത്രം മനുഷ്യന്റെ പ്രവർത്തികൾക്കാണ് കൂടുതൽ പ്രാധാന്യം നൽകുന്നത്. റാറ്റ്സിംഗറുടെ വീക്ഷണത്തിൽ തെറ്റായ ഒരു പ്രവണതയാണിത്. അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ മനുഷ്യൻ യത്നം കൊണ്ട് ദൈവരാജ്യസൃഷ്ടി നടത്തുക എന്നത് മനുഷ്യൻ തനിക്കു വേണ്ടി രാജ്യം സൃഷ്ടിക്കുന്നതിൽ നിന്നും തെല്ലും വിഭിന്നമല്ല.

ആധുനിക മനുഷ്യന്റെ ലക്ഷ്യം കേവലം മനുഷ്യ പുരോഗതി മാത്രമാണ്. പാരമ്പര്യമോ പ്രത്യാശയോ വിശ്വാസമോ ആധുനിക മനുഷ്യന്റെ ദർശനസംഹിതയിലില്ല. താൻ ലക്ഷ്യം വയ്ക്കുന്ന പുരോഗതിയിലൂന്നിയ രക്ഷയ്ക്കു വേണ്ടി മനുഷ്യൻ ഉറ്റുനോക്കുന്നത് മനുഷ്യനിർമിതമായ രാജ്യത്തേക്കാണ്, ദൈവരാജ്യത്തിലേക്കല്ല. മനുഷ്യപുത്രന്റെ തിരിച്ചുവരവിലല്ല അവന്റെ പ്രത്യാശ, മറിച്ച് സാമൂഹികവും സാമ്പത്തികവുമായ സുസ്ഥിരതയിലും സാഹോദര്യത്തിലുമാണ്. ഈയൊരവസ്ഥ സംജാതമാകുന്നതിനുവേണ്ടി മാർക്സിയൻ ആശയങ്ങളെപ്പോലും വിമോചന ദൈവശാസ്ത്രജ്ഞർ കൂട്ടുപിടിച്ചു. രക്ഷ തന്നിലൂടെയും തന്റെ പ്രവർത്തികളിലൂടെയുമാണ് നിറവേറ്റപ്പെടുന്നതെന്ന് വിശ്വസിക്കുന്ന



ആധുനിക മനുഷ്യൻ ആത്യന്തികമായി അതിനു വേണ്ടി ആശ്രയിക്കുന്നത് സ്വന്തംബുദ്ധിയെത്തന്നെയാണ്. അല്ലാതെ തനിക്കു മേലെ വിശ്വാസം വഴി ദൈവം ദാനമായി നല്കുന്ന രക്ഷയെയും അതുവഴിയുണ്ടാകുന്ന വിമോചനത്തെയുമല്ല.

രക്ഷയെ ഉൾക്കൊള്ളാനുള്ള മാനസികതലത്തിലേക്ക് മനുഷ്യനെ ഉയർത്താതെ, മാനസാന്തരത്തിനു വിധേയമാക്കാതെ സാമൂഹികവും സാമ്പത്തികവുമായ പുരോഗതി കൊണ്ടു മാത്രം പുതിയ ലോകക്രമം സൃഷ്ടിക്കാമെന്നുള്ള വിമോചന ദൈവശാസ്ത്രത്തിന്റെ ആശയമാണ് റാറ്റ്സിംഗർ എതിർത്തത്.

വിമോചന ദൈവശാസ്ത്രത്തിന്റെ വഴിതെറ്റലിനെ മനസിലാക്കി അതിന്റെ പരാജയത്തിന് റാറ്റ്സിംഗർ ബനഡിക്ട് പതിനാറാമൻ കാര്യമായ സംഭാവനകൾ നല്കി. അദ്ദേഹം പുറപ്പെടുവിച്ച രണ്ടു ചാക്രികലേഖനങ്ങൾ ദൈവം സ്നേഹമാകുന്നു (2005), പ്രത്യാശയിൽ രക്ഷ (2007) എന്നിവ ഭൗതികവാദത്തിലൂന്നിയ രക്ഷയെ പാടേ തള്ളിക്കളയുന്നു.

ലോകാവസാനം വരെയും ലോകത്തിന്റെ പ്രകാശഗോപുരമായി നിൽക്കേണ്ട സഭയിൽ കേവലം കാലത്തിന്റെആവശ്യം എന്നതിനെക്കാളുപരി കാലത്തെ അതിജീവിക്കുന്ന ദൈവശാസ്ത്ര ദർശനങ്ങൾരൂപപ്പെടുത്താനാണ് അദ്ദേഹം ശ്രമിച്ചത്.

റാറ്റ്സിംഗറുടെ പ്രധാന കുരിശുയുദ്ധങ്ങളിലൊന്ന് ആപേക്ഷികതാവാദത്തിന്റെ ഏകാധിപത്യത്തിനെതിരെയായിരുന്നു. ഉത്തരാധുനിക സംസ്കാരം നേരിടുന്ന ഏറ്റവും അപകടകരമായ പ്രതിസന്ധിയാണിതെന്ന് റാറ്റ്സിംഗർ മുന്നേ കണ്ടിരുന്നു. ഉപഭോക്തൃ സംസ്കാരത്തിന്റെ സുഖലോലുപതയിൽ നിന്നു ചിന്തിക്കുന്ന മനുഷ്യന് വസ്തുനിഷ്ഠമായ സത്യത്തെയും ധാർമികതയെയും ഉൾക്കൊള്ളാനും സ്വീകരിക്കാനും പിന്തുടരാനുമുള്ള ശേഷിക്കുറവ് ഇന്നു ലോകം നേരിടുന്ന പ്രധാന പ്രതിസന്ധികളിലൊന്നാണ്.

ശരിതെറ്റുകളുടെ അളവുകോൽ മനുഷ്യനാണെന്നും വസ്തുനിഷ്ഠമായി തെറ്റ് ശരികൾ പറയാനാകില്ലെന്നും അതുവഴി സത്യത്തിന്റെയും ധാർമിക നിയമങ്ങളുടെയും ലംഘിക്കപ്പെടാനാകാത്ത അടിത്തറ തകർക്കുകയുമാണ് ആപേക്ഷികതാവാദം ചെയ്യുന്നത്. യഥാർഥ സത്യത്തെ മനുഷ്യനിൽനിന്നു മറച്ചു പിടിച്ചു കൊണ്ട് ഒരുവൻ ജീവിക്കുന്ന സാഹചര്യങ്ങളെയും സംസ്കാരത്തെയും സാമൂഹിക സംവിധാനങ്ങളെയും സത്യത്തെ നിർവചിക്കാൻ ആപേക്ഷികതാവാദം എടുത്തുപയോഗിക്കുന്നു. വസ്തുനിഷ്ഠമായ സത്യം മറച്ചു പിടിച്ചുകൊണ്ട് ഒരുവന്റെ ഞാനെന്ന ഭാവത്തെയും ആഗ്രഹങ്ങളെയും വളർത്തിക്കൊണ്ടു വരാനാണ് ആപേക്ഷികതാവാദം ശ്രമിക്കുന്നത്.

തന്റെ പരിശീലനകാലഘട്ടത്തിൽ തന്നെ ഇന്നത്തെ ആപേക്ഷികതാവാദത്തിന്റെ മറ്റുരൂപങ്ങൾ റാറ്റ്സിംഗർ നേരിട്ടിട്ടുണ്ട്. ആത്യന്തികമായ സത്യമോ നീതിയോ നിലനിൽക്കുന്നില്ലെന്നും മനുഷ്യന്റെ ഇച്ഛയാണ് പരമപ്രധാനമെന്നും പ്രചരിപ്പിച്ച നാസികൾ വസ്തുനിഷ്ഠമായ സത്യത്തെ അപ്രസക്തമെന്നും തള്ളിക്കളഞ്ഞു.

മനുഷ്യന്റെ സ്വച്ഛതയിലധിഷ്ഠിതമായി ഉയർന്നു വന്ന ആപേക്ഷികതാ വാദത്തിന്റെ ഏറ്റവും അപകടകരമായ വശം വസ്തുനിഷ്ഠമായ സത്യത്തിന്റെ നിഷേധമാണ്. താൻ ജീവിക്കുന്ന സമൂഹത്തിന്റെ, അഭ്യസിക്കുന്ന വിദ്യയുടെ, സാമ്പത്തികസ്ഥിതിയുടെ എല്ലാം അടിസ്ഥാനത്തിൽ ഉരുത്തിരിയുന്ന ഒരു സംസ്കാരത്തിൽ നിന്ന് അവൻ രൂപീകരിക്കുന്ന ചില ധാർമികനിയമങ്ങളെയാണ് സത്യത്തിന്റെ അളവുകോൽ എന്ന് ആപേക്ഷികതാവാദം പഠിപ്പിക്കുന്നു. ഇവിടെ സത്യം ആപേക്ഷികമാണ്. നിത്യ സത്യങ്ങളോ വസ്തുനിഷ്ഠമായ മാനദണ്ഡങ്ങളോ ഒന്നിനും ബാധകമാകുന്നില്ല. ആത്യന്തികമായി ഒരുവന്റെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് മാനദണ്ഡങ്ങൾക്ക് മാറ്റം വരുന്നു. ജീവിതത്തിന്റെ ലക്ഷ്യം തന്നെ സുനിശ്ചിതമല്ലെന്നു പഠിപ്പിക്കുന്ന ആപേക്ഷികതാവാദം ഇന്നത്തെ സംസ്കാരത്തിന്റെ ശൈലിയും മനോഭാവവുമായി മാറിയിരിക്കുന്നു. ഇന്നത്തെ സമൂഹത്തിൽ വർധിച്ചു വരുന്ന ആത്മഹത്യ, ഭ്രൂണഹത്യ, വിവാഹമോചനം എന്നീ വിപത്തുകളിലൂടെയെല്ലാം അടിസ്ഥാനമായി നിൽക്കുന്നത് ആപേക്ഷികാവാദത്തിന്റെ സ്വാധീനമാണ്.

ഈ ഉത്തരാധുനിക കാലഘട്ടത്തിൽ, 19-ാം നൂറ്റാണ്ടിൽ നിന്നു വിഭിന്നമായി ദൈവത്തെ നേരിട്ടു നിഷേധിക്കുന്ന നിരീശ്വരവാദത്തിനു പകരമായി ഉയർന്നു വന്നിരിക്കുന്ന നവനിരീശ്വരവാദമായി ആപേക്ഷകതാവാദത്തെ വിലയിരുത്താം. ദൈവത്തെ നേരിട്ടു നിഷേധിക്കുന്നതിനുപകരം നിത്യസത്യത്തെ നിരാകരിച്ചുകൊണ്ട് മനുഷ്യന്റെ ഇച്ഛയെ പരമമായി പ്രതിഷ്ഠിക്കുന്നു. എല്ലാത്തിന്റെയും അളവുകോലായി തന്നെത്തന്നെ ദൈവവത്കരിക്കുന്നു. തന്റെ ഹിതത്തിനൊത്തു നീങ്ങാത്തവരെ ഇല്ലായ്മ ചെയ്യാനും ആപേക്ഷികതാവാദം ശ്രമിക്കുന്നു. യഥാർഥ സത്യത്തിനുവേണ്ടി ജീവൻ ത്യജിച്ചും നിലകൊള്ളുന്നവർ, ലൗകിക നേട്ടത്തെക്കാളുപരി നന്മയെ പിന്തുടരുന്നവർ ആപേക്ഷികതാ വാദികളുടെ വീക്ഷണത്തിൽ അസഹിഷ്ണുക്കളായ യാഥാസ്ഥിതികരും സമൂഹത്തിൽ നിന്ന് നീക്കം ചെയ്യപ്പെടേണ്ടവരുമാണ്. അവരെ ആപേക്ഷികതാവാദത്തിന്റെ 'മൂല്യങ്ങ'ളിലേക്ക് കൊണ്ടുവരികയെങ്കിലും വേണം.

എല്ലാം ആപേക്ഷികമെന്നു പഠിപ്പിക്കുന്ന ഒരു സിദ്ധാന്തത്തിനും സംസ്കാരത്തിനും അധികകാലം നിലനിൽക്കാനാകില്ല എന്നതാണു സത്യം. തന്റെ തന്നെ നാശത്തെ ക്ഷണിച്ചുവരുത്തുന്നതാണ് ആപേക്ഷികതാവാദത്തിന്റെ അടിത്തറ.

എല്ലാം തീരുമാനങ്ങളുടെയും അളവുകോൽ വ്യക്തിഗതമായിരിക്കണമെന്ന ആപേക്ഷികതാ വാദത്തിന്റെ സിദ്ധാന്തമാണ് റാറ്റ്സിംഗർ ശക്തമായി എതിർക്കുന്നത്. ഓരോരുത്തരും കാര്യങ്ങളെ കാണുന്ന രീതി വ്യത്യസ്തമാണെങ്കിലും അതിലെല്ലാം സത്യത്തിന്റെ അംശം അടങ്ങിയിട്ടുണ്ടാകും. ഓരോരുത്തരിലും ഇത് കൂടിയും കുറഞ്ഞുമിരിക്കും. അതിനാൽ യഥാർത്ഥ സത്യത്തെ കണ്ടെത്താൻ കൂട്ടായ കഠിനപ്രയത്നം കൂടിയേ തീരൂ. നാനാത്വം കൊണ്ട് സുന്ദരമായ ഈ ലോകത്ത് ഓരോരുത്തർക്കും അവരവരുടേതായ വ്യത്യസ്തങ്ങളായ വീക്ഷണങ്ങളുണ്ട്. ഇതു തികച്ചും സാധാരണവും പ്രശംസിക്കപ്പെടേണ്ടതുമാണ്. നിത്യനായ ദൈവം എണ്ണമറ്റ വിധത്തിൽ തന്റെ ഛായയിൽ

മനുഷ്യസൃഷ്ടി നിർവഹിച്ച മഹത്തായപദ്ധതിയാണ് ഇതിലൂടെ വെളപ്പെടുന്നത്. നിത്യനായ ദൈവത്തിന്റെ പ്രതിരൂപങ്ങളാണ് നാമോരുത്തരും. നമ്മുടെ വ്യത്യസ്തതകളെ അവയിൽ തന്നെ സത്യത്തിന്റെ മാനദണ്ഡമാക്കാതെ നമ്മിൽ അപൂർണമായസത്യത്തെ സത്യത്തിന്റെ പൂർണതയായ ദൈവത്തിൽ തേടാനാണ് റാറ്റ്സിംഗർ ആഹ്വാനം ചെയ്യുന്നത്.

**ചാക്രിക ലേഖനങ്ങൾ**

മൂന്നു ചാക്രിക ലേഖനങ്ങളാണ് ബനഡിക്ട് പതിനാറാമൻ മാർപാപ്പാ പുറത്തിറക്കിയിട്ടുള്ളത്. Deus Caritas Est (ദൈവം സ്നേഹമാകുന്നു-2005), Spe Salvi (പ്രത്യാശയിൽ രക്ഷ-2007), Caritas in Veritate (സത്യത്തിൽ സ്നേഹം-2009). തന്നിൽ ഭരമേൽപിക്കപ്പെട്ട വലിയ ഉത്തരവാദിത്വത്തിന്റെ ആഴങ്ങൾ മനസിലാക്കി സഭയും സമൂഹവും നേരിടുന്ന വെല്ലുവിളികൾക്കുള്ള ശക്തമായ മറുപടികളാണ് ഈ മൂന്നു ചാക്രിക ലേഖനങ്ങളിലും കാണുന്നത്. ഈ ഉത്തരാധുനിക യുഗത്തിൽ ദൈവത്തെ തേടിയുള്ള മനുഷ്യന്റെ യാത്രയിൽ അവന്റെ സകലതലങ്ങളെയും കുടുംബം മുതൽ സമൂഹം വരെയും രാഷ്ട്രീയം മുതൽ സാമ്പത്തിക ശാസ്ത്രം വരെയും വിവിധങ്ങളായ മേഖലകളെ മുന്നിൽ കണ്ടുകൊണ്ട് എഴുതിയവയാണ് ഈ മൂന്നു പ്രബോധനങ്ങളും.

**1. ദൈവം സ്നേഹമാകുന്നു (2005):** ഈ ചാക്രിക ലേഖനത്തിൽ ബനഡിക്ട് പതിനാറാമൻ മാർപാപ്പയുടെ സമ്പന്നമായ ദൈവശാസ്ത്ര ദർശനങ്ങൾ തെളിഞ്ഞു കാണാം. ക്രിസ്ത്യാനിയാകുക എന്നത് മഹത്തരമായ ഒരാശയമോ സാംസ്കാരികമായ ഒരു തിരഞ്ഞെടുപ്പോ അല്ലെന്നും പ്രത്യുത ചരിത്രത്തിലേക്കിറങ്ങി വന്ന ദൈവവുമായുള്ള ക്രിസ്തുവുമായുള്ള കണ്ടുമുട്ടലാണെന്നും റാറ്റ്സിംഗർ ഇതിലൂടെ പഠിപ്പിക്കുന്നു. ദൈവം മനുഷ്യസ്വാതന്ത്ര്യത്തെ വിലമതിക്കുന്നു. ദൈവം നമ്മിൽ നിന്നാവശ്യപ്പെടുന്ന സ്നേഹം നമ്മുടെ സ്വതന്ത്രമായ ഇച്ഛയിൽ നിന്ന് ഉരുത്തിരിഞ്ഞുവരുന്നതാകണം. അത് ഒരിക്കലും പുറത്തുനിന്നുള്ള അടിച്ചേല്പിക്കലിൽ നിന്ന് രൂപം കൊണ്ടതാകരുത്. യോഹന്നാൻ 15:14 ൽ യേശു ഇതു വ്യക്തമാക്കുന്നു. യേശുവുമായുള്ള സ്നേഹബന്ധം എന്നത് യേശുവിന്റെ ഇഷ്ടാനിഷ്ടങ്ങളുമായുള്ള കൂടിച്ചേരലാണ്. യേശു ആഗ്രഹിക്കുന്നതെല്ലാം ആഗ്രഹിക്കാനും ത്യജിക്കുന്നതെല്ലാം ത്യജിക്കാനുമുള്ള ശക്തമായ ഒരു ബന്ധം. ഇത് ഒരു ദാനവും ഉത്തരവാദിത്വവുമാണ്. യേശു നല്കുന്ന സ്നേഹബന്ധമെന്ന ദാനത്തോട് പൂർണ മനസോടെപ്രതികരിക്കുന്നതിലൂടെ യേശുവിനെ കൂടുതൽ സ്നേഹിക്കാനുള്ള ഉത്തരവാദിത്വത്തിലേക്ക് നാംഎത്തിച്ചേരുന്നു.



സ്നേഹം ഏക യാഥാർത്ഥ്യമാണെങ്കിലും അതിന് വ്യത്യസ്തങ്ങളും വേർപെടുത്താനാകാത്തതുമായ അനേകം തലങ്ങളുണ്ട്. സ്നേഹം ശുദ്ധീകരിക്കപ്പെടുന്നതും വളർച്ചയെത്തുന്നതും മനസുകളുടെകൂട്ടായ്മയിലാണ്. ദൈവമനുഷ്യസ്നേഹബന്ധത്തിന്റെ കഥ വളർന്നു വികസിക്കുന്നത് ദൈവത്തിന്റെചിന്തയിലും മനസിലുമുള്ള നിരന്തരമായ പങ്കുപറ്റലിലൂടെയാണ്. അങ്ങനെ ദൈവ-മനുഷ്യ മനസുകൾ സംഗമി ക്കുമ്പോൾ യേശു സ്നേഹിക്കുന്ന എല്ലാവരെയും സ്നേഹിക്കാനുള്ള തിരിച്ചറിവ് നമുക്ക് ലഭിക്കുന്നു. പുറമേ നിന്നുള്ള ഒരു കല്പനയേക്കാളുപരി സ്വതന്ത്രമനസോടെ നാമതു നിറവേറ്റുന്നു. മനുഷ്യകുലം മുഴുവൻ ദൈവത്താൽ സ്നേഹിക്കപ്പെടുന്നതിനാൽ എല്ലാവരെയും സ്നേഹിക്കേണ്ടത് എന്റെ ഉത്തരാവാദിത്വമായി മാറുന്നു. പരിശുദ്ധാത്മാവിലൂടെ ദൈവം നമുക്കു ചൊരിഞ്ഞ ദൈവകൃപയിലൂടെ മാത്രമേ ഇതു നമുക്ക് സാധ്യമാകൂ. അങ്ങനെ ക്രമേണ ഞാനെന്ന ചിന്തയിൽ നിന്ന് പുറത്തുകടക്കാനും അപരനെ

ഹെബ്രായർക്കുള്ള ലേഖനം 11-ാം അധ്യായത്തിൽ വിശ്വാസമെന്നത് പ്രത്യാശിക്കുന്നവ ലഭിക്കും എന്ന ഉറപ്പാണ്. വിശ്വാസം ഭാവിയെ ഇന്നിലേക്കു കൂട്ടിക്കൊണ്ടുവരുന്നു. അന്ത്യവിധിയെക്കുറിച്ചുള്ള ക്രിസ്തീയപഠനം ഭയപ്പെടുത്തുന്നതാണെങ്കിലും നീതി ഒടുവിൽ വിജയം നേടുമെന്നതാണ് നമ്മുടെ പ്രത്യാശയുടെ അടിസ്ഥാനം. ക്രിസ്തുവിന്റെ മനുഷ്യാവതാരം അന്ത്യവിധിയും കൃപയും (Grace) തമ്മിലുള്ള പാലമാണ്. നാമെല്ലാം വിധിക്കപ്പെടാനുള്ളവരാണങ്കിലും കൃപ നമ്മെ പ്രത്യാശയുള്ളവരാക്കുന്നു. അന്ത്യവിധിയിൽ വിധിയാളനായെത്തുന്ന യേശു നമ്മുടെ സഹോദരൻ കൂടിയാണ് എന്നതാണ് ആ പ്രത്യാശയുടെ അടിസ്ഥാനം.

**3. സത്യത്തിൽ സ്നേഹം:** 2009 ജൂലൈയിലാണ് തന്റെ മൂന്നാമത്തെ ചാക്രികലേഖനം ബനഡിക്ട് പതിനാറാമൻ പാപ്പാ പുറത്തിറക്കിയത്. സത്യത്തിലും ധർമത്തിലുമാണ് മനുഷ്യകുലത്തിന്റെ പുരോഗതി അടങ്ങിയിരിക്കുന്ന തെന്ന് മാർപാപ്പ പഠിപ്പിക്കുന്നു. സത്യത്തിലൂന്നിയ സ്നേഹത്തിനാണ് യേശു സാക്ഷ്യംവഹിച്ചത്. സ്നേഹം എന്നത് നീതിയെ അതിലംഘിക്കുന്നു. മറ്റുള്ളവർക്ക് അവർ അർഹതപ്പെട്ടതു നൽകുന്ന, അതിലുപരി എന്തേതുകൂടി അപരനു വിട്ടുനല്കുന്നതാണ് നീതി. അതുകൊണ്ടുതന്നെ സ്നേഹത്തിന് ഒഴിച്ചുകൂടാനാകാത്ത ഒന്നാണിത്.

റാറ്റ്സിംഗറുടെ (ബെനഡിക്ട് പതിനാറാമൻ) ദർശനങ്ങളിൽ തെളിഞ്ഞുകാണുന്നത് യഥാർത്ഥ സത്യത്തെ തേടിയുള്ള അന്വേഷണവും അതു വഴി മനുഷ്യനു രക്ഷയിലേക്കുള്ള വഴി കണ്ടത്തലുമാണ്. കാലാനുസൃതമായി വിശ്വാസത്തെ വ്യാഖ്യാനിക്കുക എന്നതിനെക്കാളുപരി കാലാതീതമായി വിശ്വാസത്തെ വ്യാഖ്യാനിക്കാനാണ് അദ്ദേഹം ശ്രമിച്ചത്.



കണ്ടെത്താനും നമുക്ക് പ്രേരണ ലഭിക്കും. അങ്ങനെ സനേഹമെന്നത് തന്റെ തന്നെ ഉള്ളിലേക്കു നോക്കിയിരിക്കുന്ന അവസ്ഥയിൽ നിന്ന് തന്നെത്തന്നെ ശൂന്യവത്കരിച്ചുകൊണ്ട് അപരനിലേക്കുള്ള നിരന്തരമായ ഒരു പുറപ്പാടായി മാറുന്നു. ഈ സ്നേഹം ഒരിക്കലും തന്റെ നന്മയോ സുഖമോ പരിഗണിക്കുന്നതല്ല. മറിച്ച് അപരനെയാണ് തേടുന്നത്. അതുകൊണ്ടു തന്നെ ദൈവത്തെ സ്നേഹിക്കുകഎന്നത് അയൽക്കാരനെ സ്നേഹിക്കുന്നതുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

**2. പ്രത്യാശയിൽ രക്ഷ (2007):** ആദ്യത്തെ ചാക്രികലേഖനം സ്നേഹത്തെക്കുറിച്ചായിരുന്നെങ്കിൽ രണ്ടാമത്തേത് ദൈവിക പുണ്യമായ പ്രത്യാശയെക്കുറിച്ചാണ്. ക്രിസ്ത്യാനിയെ വേറിട്ടു നിർത്തുന്ന പ്രധാന വസ്തുതയായ നമുക്ക് ഒരു ഭാവിയുണ്ട് എന്നുള്ള പ്രധാന്യമേറിയ ആഹ്വാനം ഈ ചാക്രികലേഖനത്തിന്റെ മുഖവുരയിൽത്തന്നെ കാണാം. മരണാനന്തര ജീവിതത്തെക്കുറിച്ചോ അവസ്ഥയെക്കുറിച്ചോ നമുക്കു വക്തതയില്ലെങ്കിലും നമ്മുടെ ജീവൻ ശൂന്യതയിൽ തീരുന്നതല്ലെന്ന പ്രത്യാശ നമുക്കുണ്ട്. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു തന്നെ നിത്യതയ്ക്കുവേണ്ടിയാണ്. നിത്യജീവനാണ് യാഥാർഥ്യമെന്നും ഈ ലോകജീവിതം വ്യർഥമെന്നും വ്യാഖ്യാനിക്കുന്നവരുണ്ട്. എന്നാൽ നിത്യജീവിതത്തിന്റെ അളവുകോലെന്ന നിലയിൽ വിലമതിക്കാനാകാത്തതുമാണ് ഈ ലോക ജീവിതം.

## ഉപകാരസ്മരണ



ജോസഫ് ജോൺ

കവർ സ്റ്റോറി




**വത്തിക്കാന്റെ ഔദ്യോഗിക പ്രസിദ്ധീകരണമായ L'Osservatore Romano പ്രസിദ്ധീകരിച്ച, ബെനഡിക്ട് പതിനാറാമൻ പാപ്പ അവസാനമായി എഴുതിയ ആത്മീയ വിൽപത്രത്തിന്റെ പരിഭാഷ**

എന്റെ ജീവിതത്തിന്റെ ഈ അവസാന മണിക്കൂറിൽ, ഞാൻ കടന്നുപോന്ന പതിറ്റാണ്ടുകളിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ, നന്ദി പറയാൻ ഒട്ടേറെ കാരണങ്ങളുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. എല്ലാറ്റിനുമുപരിയായി, എനിക്ക് ജീവൻ നൽകുകയും എല്ലാത്തരം ആശയക്കുഴപ്പങ്ങളിലും എന്നെ നയിക്കുകയും ചെയ്ത, എല്ലാ നല്ല ദാനങ്ങളും നൽകുന്ന ദൈവത്തിനു തന്നെ ഞാൻ നന്ദിപറയുന്നു. ഞാൻ വഴുതാൻ തുടങ്ങിയപ്പോൾ എന്റെ കരം പിടിച്ചവനാണ് അവിടുന്ന്; അവിടുത്തെ വദനപ്രകാശം എപ്പോഴും എനിക്ക് പുതുതായി നൽകിയവനാണ് അവിടുന്ന്. പിന്തിരിഞ്ഞു നോക്കുമ്പോൾ, ഈ പാതയിലെ ഇരുളടഞ്ഞതും ദുഷ്കരവുമായ ഘട്ടം പോലും എന്റെ രക്ഷയ്ക്കു വേണ്ടിയായിരുന്നെന്നും ആ ഘട്ടങ്ങളിൽഅവിടുന്ന് എന്നെ നന്നായി നയിച്ചിട്ടുണ്ടെന്നും ഞാൻ കാണുകയും മനസ്സിലാക്കുകയും ചെയ്യുന്നു. ദുഷ്കരമായ ഒരു കാലഘട്ടത്തിൽ എനിക്ക് ജന്മം നൽകുകയും തങ്ങളുടെ സ്നേഹത്താൽ എനിക്ക് ഒരുവിസ്മയകരമായ ഭവനം ഒരുക്കുകയും ചെയ്ത എന്റെ മാതാപിതാക്കൾക്ക് ഞാൻ നന്ദി പറയുന്നു. ആസ്നേഹം ഒരു ശോഭയാർന്ന ദീപമായി എന്റെ ഓരോ ദിനത്തിലും പ്രകാശിക്കുന്നു. എന്റെ പിതാവിന്റെ വ്യക്തതയുള്ള വിശ്വാസം, സഹോദരങ്ങളെ വിശ്വസിക്കാൻ ഞങ്ങളെ പഠിപ്പിച്ചു, എന്റെ എല്ലാ ശാസ്ത്രീയ അറിവുകൾക്കിടയിലും ഒരു വഴികാട്ടിയായി ഉറച്ചുനിന്നു; എന്റെ അമ്മയുടെ ഹൃദയംഗമമായ ഭക്തിയും മഹത്തായ ദയയും ഒരു പൈതൃകമായി അവശേഷിക്കുന്നു, അതിന് അമ്മയോട് എത്ര നന്ദി പറഞ്ഞാലും മതിയാവില്ല. എന്റെ സഹോദരി പതിറ്റാണ്ടുകളായി നിസ്വാർത്ഥമായും ദയയോടെയും എന്നെ പരിചരിക്കുന്നു; എന്റെ സഹോദരൻ എപ്പോഴും തന്റെ വ്യക്തതയുള്ള കാഴ്ചപ്പാടോടെയും ശക്തമായ നിശ്ചയദാർഢ്യത്തോടെയും ഹൃദയത്തിന്റെ പ്രസന്നതയോടെയും എനിക്ക് വഴികാട്ടിയായിട്ടുണ്ട്; നൈരന്തര്യവും നൂതനത്വവുമാർന്ന ഈ വഴികാട്ടലും സഹഗമനവും ഇല്ലായിരുന്നെങ്കിൽ, എനിക്ക് ശരിയായ പാത കണ്ടെത്താൻ കഴിയുമായിരുന്നില്ല.

അവിടുന്ന് എപ്പോഴും എന്റെ അരികിൽ നിയോഗിച്ച സ്ത്രീപുരുഷന്മാരായ ധാരാളം സുഹൃത്തുക്കളെയും എന്റെ പാതയുടെ എല്ലാ ഘട്ടങ്ങളിലും ഉണ്ടായിരുന്ന സഹപ്രവർത്ത

കരെയും അവിടുന്ന് എനിക്കു തന്ന അധ്യാപകരെയും വിദ്യാർത്ഥികളെയും പ്രതി എന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്ന് ഞാൻ ദൈവത്തിനു നന്ദി പറയുന്നു. അവരെയെല്ലാം ഞാൻ അവിടുത്തെ കൃപയ്ക്ക് കൃതജ്ഞതയോടെ ഏൽപ്പിക്കുന്നു. ആൽപ്സ് പർവതനിരകളുടെ ബവേറിയൻ താഴ്‌വരയിലെ എന്റെ മനോഹരമായ ഭവനത്തിന് ഞാൻ കർത്താവിന് നന്ദി പറയാൻ ആഗ്രഹിക്കുന്നു. അതിൽ സ്രഷ്ടാവിന്റെ മഹത്വം വീണ്ടും വീണ്ടും തിളങ്ങുന്നത് കാണാൻ എനിക്ക് കഴിഞ്ഞു. വിശ്വാസത്തിന്റെ സൗന്ദര്യം വീണ്ടും വീണ്ടും അനുഭവിക്കാൻ എന്നെ അനുവദിച്ചതിന് എന്റെ മാതൃരാജ്യത്തിലെ ജനങ്ങൾക്ക് ഞാൻ നന്ദി പറയുന്നു. നമ്മുടെ രാജ്യം ഒരു വിശ്വാസത്തിന്റെ രാജ്യമായി നിലനിൽക്കട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. പ്രിയ ജന്മദേശക്കാരേ, നിങ്ങളുടെ വിശ്വാസത്തെ വ്യതിചലിപ്പിക്കാതിരിക്കാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. അവസാനമായി, എന്റെ യാത്രയുടെ വിവിധ ഘട്ടങ്ങളിൽ, പ്രത്യേകിച്ച് എന്റെ രണ്ടാമത്തെ വീടായി മാറിയ റോമിലും ഇറ്റലിയിലും വച്ച്, എനിക്ക് അനുഭവിക്കാൻ കഴിഞ്ഞ എല്ലാ സൗന്ദര്യത്തിനും ഞാൻ ദൈവത്തിനു നന്ദി പറയുന്നു.

ഞാൻ ഏതെങ്കിലും വിധത്തിൽ വിഷമിപ്പിച്ച എല്ലാവരോടും എന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്ന് ഞാൻ ക്ഷമ ചോദിക്കുന്നു. എന്റെ ജന്മദേശക്കാരെക്കുറിച്ച് ഞാൻ മുമ്പ് പറഞ്ഞത്, സഭയിൽ എന്റെ സേവനത്തിന് ഭരമേൽപിക്കപ്പെട്ട എല്ലാവരോടും ഞാൻ ഇപ്പോൾ പറയുന്നു: വിശ്വാസത്തിൽ ഉറച്ചുനിൽക്കുവിൻ! ആശയക്കുഴപ്പത്തിൽ പെടരുത്! പലപ്പോഴും ശാസ്ത്രം - ഒരു വശത്ത്, പ്രകൃതി ശാസ്ത്രം; മറുവശത്ത്, ചരിത്ര ഗവേഷണം (പ്രത്യേകിച്ച് വിശുദ്ധ തിരുവെഴുത്തുകളുടെ വ്യാഖ്യാനം) - കത്തോലിക്കാവിശ്വാസത്തിന് വിരുദ്ധമായ അനിഷേധ്യമായ ഉൾക്കാഴ്ചകൾ വാഗ്ദാനം ചെയ്യുന്നതായി തോന്നിയേക്കാം. എന്നാൽ, പ്രകൃതിശാസ്ത്രത്തിലെ വ്യതിയാനങ്ങൾക്ക് ഏറെ കാലം മുതൽക്കേ ഞാൻ സാക്ഷ്യംവഹിച്ചിട്ടുണ്ട്; വിശ്വാസത്തിനെതിരായ പ്രത്യക്ഷമായ ഉറപ്പുകൾ അപ്രത്യക്ഷമാകുന്നത് എങ്ങനെയെന്ന് ഞാൻ കണ്ടിട്ടുണ്ട്. അത് ശാസ്ത്രമല്ലെന്നും ശാസ്ത്രത്തോടു ബന്ധമുള്ളതായി തോന്നുന്ന തത്വശാസ്ത്രപരമായ വ്യാഖ്യാനങ്ങൾ മാത്രമാണെന്നുമാണ് അതിലൂടെ തെളിയിയുന്നത്. ഇതോടൊപ്പംഒരു കാര്യവും വ്യക്തമാകുന്നു: പ്രകൃതിശാസ്ത്രങ്ങളുമായുള്ള സംഭാഷണത്തിലാണ് വിശ്വാസം അതിന്റെ സ്ഥിരീകരണങ്ങളുടെ പരിധിയും അതുവഴി സ്വന്തം സവിശേഷതയും മനസ്സിലാക്കാൻ പഠിച്ചതെന്ന സത്യം. ഇപ്പോൾ 60 വർഷമായി, ഞാൻ ദൈവശാസ്ത്രത്തിന്റെ, പ്രത്യേകിച്ച് ബൈബിൾ പഠനങ്ങളുടെ പാതയിലൂടെ സഞ്ചരിച്ചു. ലിബറൽ തലമുറ (ഹാർനാക്ക്, യൂലിഘർ തുടങ്ങിയവർ), അസ്തിത്വവാദ തലമുറ (ബുൾട്ട്മാനും കൂട്ടരും), മാർക്സിസ്റ്റ് തലമുറ എന്നീ മാറുന്ന തലമുറകൾക്കൊപ്പം, അചഞ്ചലമായിതോന്നുന്ന പല പ്രബന്ധങ്ങളും ഒന്നിനു പിറകെ ഒന്നായി തകർന്നടിയുന്നതും അവ കേവലംഅനുമാനങ്ങളായി മാറുന്നതും ഞാൻ കണ്ടു. അനുമാന ബാഹുല്യങ്ങളുടെ കുരുക്കിൽ നിന്ന് എങ്ങനെയാണ് വിശ്വാസത്തിന്റെ ന്യായയുക്തത ഉയർന്നുവന്നതെന്നും പുതുതായി ഉയർന്നുവരുന്നതെന്നും ഞാൻ കണ്ടിട്ടുണ്ട്. യേശുക്രിസ്തു യഥാർത്ഥത്തിൽ വഴിയും സത്യവും ജീവനുമാണ്; സഭ, അവളുടെ എല്ലാ കുറവുകളോടുംകൂടെ, യഥാർത്ഥത്തിൽ അവിടുത്തെ ശരീരമാണ്.



അവസാനമായി, ഞാൻ താഴ്മയോടെ അപേക്ഷിക്കുന്നു: എനിക്കുവേണ്ടി പ്രാർത്ഥിക്കണമേ. അങ്ങനെ ഞാൻ ഏറെ പാപങ്ങളും കുറവുകളും ഉള്ളവനാണെങ്കിലും, കർത്താവ് എന്നെ നിത്യമായ വാസസ്ഥലങ്ങളിൽ പ്രവേശിപ്പിക്കട്ടെ. എന്നെ ഭരമേൽപ്പിച്ച എല്ലാവർക്കും വേണ്ടി, തീർച്ചയായും അനുദിനം എന്റെ ഹൃദയംഗമമായ പ്രാർത്ഥനയുണ്ട്.

കവർ സ്റ്റോറി




# ലോകത്തെ വിസ്മയിപ്പിച്ച മാർപ്പാപ്പമാർ

**ടി. എ. ജോർജ്**

ലോകത്തെ ഞെട്ടിച്ചുകൊണ്ട് 2013 ഫെബ്രുവരി 11 ന് ബനഡിക്ട് പതിനാറാമൻ മാർപാപ്പ സ്ഥാനത്യാഗം ചെയ്തപ്പോൾ ഒരേസമയം രണ്ടു മാർപാപ്പമാരുടെ സാന്നിധ്യവും അനന്തര സംഭവങ്ങളുംഏവരിലും കൗതുകവും ചോദ്യങ്ങളുമുയർത്തിയിരുന്നു. ലോകമെങ്ങുമുള്ള മാധ്യമങ്ങൾക്കു ദിവസങ്ങളോളം ഇതു ചർച്ചാവിഷയമായി. മുൻമാർപാപ്പയുടെ നിലപാടുകൾ എന്തായിരിക്കും? സഭയുടെ അനുദിന കാര്യങ്ങളിൽ അദ്ദേഹം ഇടപെടുമോ? ഇരുവരും തമ്മിൽ അഭിപ്രായവ്യത്യാസങ്ങളുണ്ടാകുമോ തുടങ്ങി നിരവധി ചോദ്യങ്ങൾ മാധ്യമങ്ങൾ ഉയർത്തി. എന്നാൽ, കഴിഞ്ഞഒമ്പതു വർഷമായി ലോകം കണ്ടതു വത്തിക്കാനിൽത്തന്നെയുള്ള ആശ്രമത്തിൽ ധ്യാനനിരതനായിജീവിക്കുന്ന മുൻ മാർപാപ്പയെയും മുൻഗാമിയുടെ മാതൃകാപരമായ പ്രവർത്തനങ്ങളെ ആവർത്തിച്ചുപുകഴ്ത്തുന്ന നിലവിലെ മാർപാപ്പയെയുമാണ്.

### ഊഷ്മള ബന്ധം

എമരിറ്റസ് മാർപാപ്പ ബനഡിക്ട് പതിനാറാമനും ഫ്രാൻസിസ് മാർപാപ്പയും തമ്മിൽ സ്നേഹോഷ്മളമായ ബന്ധമാണുണ്ടായിരുന്നത്. സ്ഥാനത്യാഗം ചെയ്തശേഷം ഒരിക്കൽപ്പോലും ബനഡിക്ട് പതിനാറാമൻ തന്റെ പിൻഗാമിയുടെ അനുദിന കാര്യങ്ങളിൽ ഇടപെട്ടില്ല. സ്ഥാനത്യാഗതീരുമാനം പ്രഖ്യാപിച്ച ശേഷം 2013 ഫെബ്രുവരി 28ന് മാർപാപ്പയെന്ന നിലയിൽ കർദിനാൾമാരെ അവസാനമായി അഭിസംബോധന ചെയ്യവേ തന്റെ പിൻഗാമിയോടു നിരുപാധിക ബഹുമാനവും അനുസരണയും ബനഡിക്ട് പതിനാറാമൻ പ്രഖ്യാപിച്ചിരുന്നു. ഈ വാഗ്ദാനത്തിൽനിന്ന് അദ്ദേഹം മരണം വരെ അണുവിട വ്യതിചലിച്ചുമില്ല.

### വിളിപ്പാടകലെ താമസം

അനാരോഗ്യം കാരണം താൻ സ്ഥാനമൊഴിയുകയാണെന്ന് ബനഡിക്ട് പതിനാറാമൻ മാർപാപ്പ പ്രഖ്യാപിച്ചപ്പോൾ 'ലോകത്തിൽ നിന്നും മാറി' വത്തിക്കാനിൽത്തന്നെയായിരിക്കും താൻ ശിഷ്ടകാലംചെലവഴിക്കുകയെന്നു വ്യക്തമാക്കിയിരിക്കുന്നു. വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ നിന്നു വിളിപ്പാടകലെയുള്ള മാത്തർ എക്ലേസിയേ ആശ്രമമായിരുന്നു തന്റെ വിശ്രമജീവിതത്തിനായി അദ്ദേഹം തെരഞ്ഞെടുത്തത്. ചുരുക്കം ചില സന്ദർഭങ്ങളിൽ ഫ്രാൻസിസ് മാർപാപ്പയോടൊത്ത് അദ്ദേഹം പൊതുചടങ്ങുകളിൽ പങ്കെടുത്തിട്ടുണ്ട്.

2014 ഫെബ്രുവരി 22ന് നടന്ന കർദിനാൾ മാരുടെ കൺസിസ്റ്ററിയിലും ജോൺ 23-ാമൻ, ജോൺപോൾ രണ്ടാമൻ മാർപാപ്പമാരെ വിശുദ്ധരായി പ്രഖ്യാപിച്ച ചടങ്ങുകളിലും ബനഡിക്ട് പതിനാറാമൻ സന്നിഹിതനായിരുന്നു. ജന്മദിനം തുടങ്ങിയ വിശിഷ്ട അവസരങ്ങളിൽ ഫ്രാൻസിസ് മാർപാപ്പ മാത്തർ എക്ലേസിയേ ആശ്രമത്തിൽ ബനഡിക്ട് പതിനാറാമനെ സന്ദർശിക്കുകയും ക്ഷേമാന്വേഷണം നടത്തുകയും ഒരുമിച്ചു പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു.

സ്ഥാനത്യാഗം ചെയ്തശേഷം അവകാശ വാദങ്ങളോ തിരുത്തലുകളോ മാർഗനിർദേശങ്ങളോ ആയി ഒരിക്കൽ പോലും മാധ്യമങ്ങൾക്കു മുന്നിൽ പ്രത്യക്ഷപ്പെട്ടിട്ടില്ല. തന്റെ പിൻഗാമിയായ ഫ്രാൻസിസ് മാർപാപ്പയുടെ പ്രവർത്തനങ്ങൾക്കു തടസമായി ബനഡിക്ട് പതിനാറാമൻ നിലകൊണ്ടില്ല. തീർത്തും പ്രാർത്ഥനയുടെയും ധ്യാനത്തിന്റെയും

ലോകത്തിലേക്ക് ഒതുങ്ങുകയായിരുന്നു. ഫ്രാൻസിസ് മാർപാപ്പയുടെ നേതൃത്വത്തിനു പരിപൂർണ പിന്തുണ പ്രഖ്യാപിച്ചുകൊണ്ടു വിശ്രമജീവിതം നയിച്ചു. ഇരുവരും തമ്മിലുള്ള ഊഷ്മള ബന്ധത്തിനു ഫ്രാൻസിസ് മാർപാപ്പ സ്ഥാനാരോഹണം ചെയ്തതിനുശേഷ മുള്ള ആദ്യദിനങ്ങൾ സാക്ഷ്യം വഹിച്ചു. 2013 മാർച്ച് 23ന് 600 വർഷത്തെ ചരിത്രത്തിലാദ്യമായി ജീവിച്ചിരി ക്കുന്ന രണ്ടു മാർപാപ്പമാർ തമ്മിലുള്ള കൂടിക്കാഴ്ച നടന്നു. മാർപാപ്പയുടെ വേനൽക്കാല വസതിയായ ഇറ്റലിയിലെ കൽ ഗണ്ടോൾഫോയിലായിരുന്നു ഫ്രാൻസിസ് മാർപാപ്പയും മുൻഗാമി ബനഡിക്ട് പതിനാറാമനും തമ്മിലുള്ള ആ കൂടിക്കാഴ്ച നടന്നത്.

**ആ കൂടിക്കാഴ്ച**

സ്ഥാനത്യാഗം ചെയ്തശേഷം കുറച്ചുനാൾ ബനഡിക്ട് പതിനാറാമൻ വേനൽക്കാല വസതിയി ലായിരുന്നു താമസിച്ചത്. വത്തിക്കാനിൽ നിന്നു ഹെലികോപ്ടറിലാണ് അന്നു ഫ്രാൻസിസ്മാർപാപ്പ തന്റെ മുൻഗാമിയുമായി ആദ്യ കൂടിക്കാഴ്ച നടത്താനായി തിരിച്ചത്. വില്ലയുടെ ഹെലിപ്പാഡി ലെത്തിയാണ് ബനഡിക്ട് പതിനാറാമൻ തന്റെ പിൻഗാമിയെ സ്വീകരിച്ചത്. ഫ്രാൻസിസ് മാർ പാപ്പയെ ബനഡിക്ട് പതിനാറാമൻ ആലിംഗനം ചെയ്തു സ്വീകരിച്ചു. തുടർന്ന് ഇരുവരും ആദ്യം പോയത് വസതിയിലെ ചാപ്പലിലേക്കാണ്. അവിടെ മുട്ടുകുത്തി പ്രാർഥിക്കാനായുള്ള നീലറിലേക്ക് ഫാൻസിസ് മാർപാപ്പയെ ബനഡിക്ട് പതിനാറാമൻ ക്ഷണിച്ചപ്പോൾ ഫ്രാൻസിസ് മാർപാപ്പ അതുനിരാ കരിച്ചു. നമ്മൾ സഹോദരങ്ങളാണ് എന്നുപറഞ്ഞു കൊണ്ട് ആ നീലറിൽ മുട്ടുകുത്തി പ്രാർത്ഥിക്കാ നായി ബനഡിക്ട് പതിനാറാമനെയും നിർബന്ധിച്ചു. ഇരുവരും ഒരുമിച്ചു മുട്ടുകുത്തിപ്രാർഥിക്കുന്ന ചിത്രം ലോകമെങ്ങും വൈറലാകുകയും ചെയ്തു.

**മാതൃകാ ജീവിതം**

മാർപാപ്പയെന്ന നിലയിൽ ആദ്യമായി കൂടി ക്കാഴ്ച നടത്തുന്നതിന് മുമ്പ് ഫ്രാൻസിസ് മാർപാപ്പ തന്റെ മുൻഗാമിയുമായി രണ്ടുതവണ ഫോണിൽ സംസാരിച്ചിരുന്നു. സ്ഥാനമേറ്റെടുത്ത ആദ്യ ദിവസങ്ങളിൽനൽകിയ പ്രഭാഷണങ്ങളിലും അഭി മുഖങ്ങളിലും തന്റെ മുൻഗാമിയുടെ മാതൃകാ ജീവിതത്തെയുംസേവനങ്ങളെയും ഫ്രാൻസിസ് മാർപാപ്പ പുകഴ്ത്തിയിരുന്നു. മുൻ മാർപാപ്പയുടെ ലാളിത്യത്തെപ്രകീർത്തിച്ച ഫ്രാൻസിസ് മാർപാപ്പ ദയയുടെയും ആർദ്രതയുടെയും മഹത്തായ മാതൃക യാണ് ബനഡിക്ട് പതിനാറാമനെന്നും ഒരിക്കൽ പറഞ്ഞു. സഭയുടെ ചരിത്രപുരുഷനാണ് ബനഡിക്ട് പതിനാറാമനെന്ന് അടുത്തിടെ നൽകിയ ഒരഭിമുഖ ത്തിൽ ഫ്രാൻസിസ് മാർപാപ്പ ചൂണ്ടിക്കാട്ടിയിരുന്നു



# ത്യാഗവിസ്മയത്തിന്റെ ഓർമ്മയിൽ



വത്തിക്കാനിലെ മാത്തെർ എക്ലേസിയേ ആശ്രമത്തിലെ മഹാനായ അന്തേവാസി സ്വർഗീയ പിതാവിന്റെ സന്നിധിയിലേക്കു യാത്രയായിരിക്കുന്നു. എട്ടു വർഷം ആഗോള കത്തോലിക്കാ സഭയെ നയിച്ചശേഷ സ്ഥാനത്യാഗം ചെയ്ത എമരിറ്റസ് മാർപാപ്പ ബനഡിക്ട് പതിനാറാമൻ ഒമ്പതു വർഷം അവിടെ പ്രാർഥനാനിരതനായിരുന്നു; എഴുത്തിനും വായനയ്ക്കുമൊപ്പം. ആ ത്യാഗവിസ്മയം കാലയവനികയ്ക്കു പിന്നിൽ മറഞ്ഞിരിക്കുന്നു. സെന്റ് പീറ്റേഴ്സ് ബസിലിക്ക ഒരു നിശബ്ദ പ്രാർഥനപോലെധ്യാനനിരതമായിരിക്കുന്നു. പത്രോസിന്റെ സിംഹാസനത്തിൽനിന്നും വത്തിക്കാൻ സിറ്റി സ്റ്റേറ്റിന്റെ ഭരണാധികാരസ്ഥാനത്തുനിന്നും പടിയിറങ്ങി വിനയത്തിന്റെ മാതൃകയായ പരിശുദ്ധ പിതാവിന്റെ സംസ്കാര കർമങ്ങൾ അവിടെയാണ്.

ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ കാലശേഷം 2005 ഏപ്രി ൽ 19ന് പുതിയ മാർപാപ്പയെ തെരഞ്ഞെടുക്കാൻ സിസ്റ്റൈൻ ചാപ്പലിൽ നടന്ന കോൺക്ലേവിനൊടുവിൽ ലോകം കേട്ട പേരാണ് ബനഡിക്ട് പതിനാറാമൻ. അതുവരെ അദ്ദേഹം ജോസഫ് അലോഷ്യസ് റാറ്റ്സിംഗറായിരുന്നു. 1927ൽജർമനിയിലെ ബവേറിയയിൽ പോലീസ് ഓഫീസറായ ജോസഫിന്റെയും മരിയയുടെയും പുത്രനായി ജനിച്ച് 1951ൽ പുരോഹിതനായി. വിവിധ യൂണിവേഴ്സിറ്റികളിൽ അധ്യാപകനായിരുന്ന അദ്ദേഹം 1977ൽ കർദിനാളായി. കർദിനാൾ തിരുസംഘത്തിന്റെ ഡീനായിരിക്കെ 2005ൽ മാർപാപ്പയായി തെരഞ്ഞടുക്കപ്പെട്ടു.

ജീവിതത്തെ സ്വന്തം വിശ്വാസത്തിലൂടെയും ദർശനങ്ങളിലൂടെയും ലോകത്തിനു മുന്നിൽ വിശദീകരിച്ച വ്യക്തിയായിരുന്നു. അദ്ദേഹം. 20-ാം നൂറ്റാണ്ടിലെ പ്രതിഭാശാലിയായ ദൈവശാസ്ത്രജ്ഞനായി ലോകംഅദ്ദേഹത്തെ ആദരിക്കുന്നു. ദൈവശാസ്ത്രത്തിന്റെ ആഴമറിയിക്കുന്ന നൂറുകണക്കിനു രചനകളാണ് അദ്ദേഹത്തിന്റേതായിട്ടുള്ളത്. മാർപാപ്പയായിരിക്കെ സ്വയം തീരുമാനിച്ചു നടത്തിയ സ്ഥാനത്യാഗം അപൂർവ വാർത്തയായിരുന്നു. 2013 ഫെബ്രുവരി 11ന് അദ്ദേഹം മാർപാപ്പ പദവിയിൽനിന്നുള്ള സ്ഥാനത്യാഗം പ്രഖ്യാപിക്കുകയും ഫെബ്രുവരി 28ന് സ്ഥാനമൊഴിയുകയും ചെയ്തു. ക്രിസ്തുവിന്റെ പ്രതിപുരുഷനെന്നനിലയിൽ, കത്തോലിക്കാ സഭയുടെ പരമാധ്യക്ഷനെന്ന അതീവ പ്രാധാന്യമേറിയ ദൗത്യം നിർവഹിക്കാൻ ശാരീരികമായും മാനസികമായും സാധിക്കാതെവന്നാൽ സ്ഥാനമൊഴിയണമെന്നതായിരുന്നുഅദ്ദേഹത്തിന്റെ തീരുമാനം. കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ ഏഴു നൂറ്റാണ്ടിനുശേഷം നടന്ന അത്യപൂർവ സംഭവം ലോകത്തിനു വിസ്മയമായി. 1294ൽ വിശുദ്ധ സെലസ്റ്റിൻ അഞ്ചാമനുശേഷം ആദ്യമായാണ് ഒരു മാർപാപ്പ സ്ഥാനത്യാഗം ചെയ്തത്.

സഭകളുടെ ഐക്യത്തിന് അക്ഷീണം പരിശ്രമിച്ച ബനഡിക്ട് പതിനാറാമൻ മാർപാപ്പ മറ്റു ക്രിസ്തീയ സമൂഹങ്ങളെ അംഗീകരിക്കാനും ആദരിക്കാനും ശ്രദ്ധാലുവായിരുന്നു. അദ്ദേഹത്തിന്റെ രചനകളിലും പ്രവൃത്തികളിലും അത്തരമൊരു സമീപനം ദൃശ്യമായിരുന്നു. സീറോ മലബാർ, മലങ്കര



സഭകളോടുള്ള അദ്ദേഹത്തിന്റെ പരിഗണനയും എടുത്തുപറയേണ്ടതാണ്. മാർതോമാശ്ലീഹ ഒരുപ്രേഷിതനായി ഭാരതത്തിലെത്തിയെന്ന പാരമ്പര്യം ചരിത്രതലത്തിൽ ഗൗരവമായെടുക്കണമെന്ന് 'ലിറ്റർജിയുടെ ചൈതന്യം' എന്ന പുസ്തകത്തിൽ അദ്ദേഹം പറയുന്നുണ്ട്. സീറോ മലബാർ സഭയുടെ ആദ്യ വിശുദ്ധയായി 2010ൽ അൽഫോൻസാമ്മയെ വിശുദ്ധയായി നാമകരണം ചെയ്തത് ബനഡിക്ട് പതിനാറാമൻ മാർപാപ്പയായിരുന്നു. ഡൽഹി കേന്ദ്രമാക്കി ഫരീദാബാദ് രൂപതയും തമിഴ്നാട്ടിലെരാമനാഥപുരം രൂപതയും സ്ഥാപിച്ചതും അദ്ദേഹം പദവിയിലുണ്ടായിരുന്നപ്പോഴാണ്. അദ്ദേഹം മ്യൂണിച്ചിലെ കർദിനാളായിരുന്നപ്പോൾ തിരുവല്ല രൂപതയുടെ കീഴിൽ ആലപ്പുഴയിലുള്ള സെന്റ് മേരീസ് മലങ്കര കത്തോലിക്കാ പള്ളിയുടെ നിർമാണത്തിന് സാമ്പത്തിക സഹായം നൽകിയതും കൗതുകകരമാണ്. പള്ളിപണിക്കു പണം തികയാതെവന്നപ്പോൾ വികാരിയച്ചൻ വത്തിക്കാനിലെ തന്റെ സുഹൃത്തുവഴിയാണ് അദ്ദേഹത്തോടു സഹായാഭ്യർഥന നടത്തിയത്. 20,000 ജർമൻ മാർക്ക് (അന്ന് ഏകദേശം 80,000 രൂപ) അദ്ദേഹം അയച്ചുകൊടുത്തു. പള്ളിക്കുള്ളിലെ ഒരു ഫലകത്തിൽ അതു രേഖപ്പെടുത്തിയിട്ടുമുണ്ട്.

നാസി ജർമനിയിൽ 14 വയസ് കഴിഞ്ഞ എല്ലാവരും ഹിറ്റ്ലർ യൂത്തിൽ പ്രവർത്തിക്കാൻ നിർബന്ധിതരായിരുന്നു എന്നതു മറച്ചുവച്ച് സംഘടനയിലെ മാർപാപ്പയുടെ അംഗത്വം വാർത്തയാക്കാനുള്ള, ശ്രമവും ഉണ്ടായിരുന്നു. പക്ഷേ, ക്രിസ്തുവിന്റെ ജീവിതത്തോടും പഠനങ്ങളോടും അത്രമേൽ അടുത്തു നിന്ന മാർപാപ്പയെ നാസിസവുമായി ബന്ധിപ്പിക്കാൻ നടത്തിയ ശ്രമങ്ങൾ ലോകം ഏറ്റെടുത്തില്ല.

കർദിനാളായിരിക്കുമ്പോൾ തന്നെ ചിന്തകനും എഴുത്തുകാരനുമായി അറിയപ്പെട്ടിരുന്ന ബനഡിക്ട് പതിനാറാമൻ മാർപാപ്പ, വിശ്വാസികളുൾപ്പെടെ മനുഷ്യരാശിയുടെ അനുദിന പ്രശ്നങ്ങളുമായി നിരന്തരംസംവദിക്കുന്നയാളായിരുന്നു. 2006ൽ പ്രസിദ്ധീകരിച്ച അദ്ദേഹത്തിന്റെ ആദ്യ ചാക്രികലേഖനത്തിന്റെ പേരുതന്നെ 'ദൈവം സ്നേഹമാകുന്നു' എന്നതായിരുന്നു. ദൈവത്തിന്റെ ഛായയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിനും സകല മനുഷ്യർക്കുമായി സ്വയം നൽകുന്ന സ്നേഹം പ്രാവർത്തികമാക്കണം എന്നതായിരുന്നു അതിലെ സന്ദേശം. തൊട്ടടുത്ത വർഷം രണ്ടാമത്തെ ചാക്രികലേഖനം പ്രത്യാശയിൽ രക്ഷ' പുറത്തിറങ്ങി. എല്ലാം ഭൗതികമാണെന്നു കരുതുന്ന മാർക്സിസത്തെ അദ്ദേഹം വിമർശിച്ചു. എല്ലാം ഭൗതികമായി ചിത്രീകരിച്ചപ്പോൾ മനുഷ്യൻ സാമ്പത്തികസാഹചര്യങ്ങളുടെ ഉത്പന്നമായി കണക്കാക്കപ്പെടുന്നത് അദ്ദേഹം നിരീക്ഷിച്ചു. സത്യത്തിൽ സ്നേഹം' എന്നതായിരുന്നു മൂന്നാമത്തേത്. ദൈവസ്നേഹത്തെയും പരസ്നേഹത്തെയും സാമൂഹിക നീതിയുമായി ചാക്രിക ലേഖനങ്ങളിലൂടെ അദ്ദേഹം ബന്ധപ്പെടുത്തി.

സുവിശേഷത്തോടും സഭാ മൂല്യങ്ങളോടും അങ്ങേയറ്റത്തെ കൂറു പുലർത്തിയ മാർപാപ്പ വിടപറയുമ്പോൾ കത്തോലിക്കാ സഭ മാത്രമല്ല ലോക മെമ്പാടുമുള്ള കോടിക്കണക്കിനു മനുഷ്യർ ശിരസു നമിക്കുന്നു. ചരിത്രത്തിലെഴുതപ്പെട്ട ത്യാഗവിസ്മയം ഇനി ലോകത്തിനു മാതൃകയായി ദൈവസന്നിധിയിൽ. പരിശുദ്ധ പിതാവിന്റെ സ്മരണയ്ക്കു മുന്നിൽ ശിരസു നമിക്കുന്നു.

*(കടപ്പാട്: ദീപിക)*






**എം. ജയചന്ദ്രൻ**
സംഗീത സംവിധായകൻ

ബൈബിളിലെ ഒരു വചനം ഞാനോർക്കുന്നു: If you want to be perfect, go, sell your possessions and give to the poor, and you will have treasure in heaven. Then come, follow me (Mt 19:21). ഈ വചനം ഞാൻ മനസ്സിലാക്കുന്നത് You empty thyself, I will fill you with thee എന്നാണ്. നീ നീയാകുന്ന പാത്രത്തെ ഒഴിച്ചിടുക. അപ്പോൾ നിന്നിൽ ഞാൻ സത്യം നിറയ്ക്കാം. ഈ സത്യത്തെതേടിയുള്ള യാത്രയാണ് ജീവിതം എന്ന് ഞാൻ കരുതുന്നു. അതിൽ ഓരോ വർഷവും മാറി മാറിവരുമ്പോൾ നമുക്കു കിട്ടിയതിനെക്കുറിച്ചും കിട്ടാത്തതിനെക്കുറിച്ചുമെല്ലാം നാം ആകുലപ്പെടുന്നു. കിട്ടിയതോർക്കുമ്പോൾ കിട്ടിയത് മതിയായില്ല എന്ന് മനസ്സു പറയും. കിട്ടാത്തതിനെക്കുറിച്ച് കിട്ടിയില്ലല്ലോ എന്ന് ആകുലപ്പെട്ടുകൊണ്ടിരിക്കും. സംതൃപ്തി എന്നുള്ളത് എത്രത്തോളം മനുഷ്യൻ അനുഭവിക്കുന്നുണ്ട് എന്നതിനേക്കുറിച്ച് എനിക്ക് തീർച്ചയില്ല. ഒരു മനുഷ്യൻ എന്ന നിലയിൽ ഇത്തരം പരിമിതികളിലൂടെയാണ് എന്റെ ജീവിതം മുന്നോട്ടുപോകുന്നത് എന്ന് ഞാൻ മനസ്സിലാക്കുന്നു. കിട്ടിയതിന്റേയും കിട്ടാത്തതിന്റേയും കണക്കുകൾ മാറ്റിവച്ചുകൊണ്ട് പുതുവർഷത്തിൽ ഒരു പുതുമനസ്സുമായി ആ വർഷവുമായി സംവദിക്കാൻ നമുക്ക് കഴിയണം എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. ആഗ്രഹങ്ങൾ ഏറെയുണ്ടാവും. എന്നാൽ അവയുടെ പൂർത്തീകരണം നമ്മുടെ മാത്രം കഴിവുകൊണ്ടല്ല എന്നുള്ള അറിവ് ഉള്ളിലുണ്ടാവണം. നമ്മുടെ ജോലികൾ, ഉത്തരവാദിത്വങ്ങൾ നാം ചെയ്തുകൊണ്ടിരിക്കുകയും എല്ലാം ഈശ്വരസന്നിധിയിൽ നാം സമർപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നാൽ ആഗ്രഹങ്ങളൊക്കെ സഫലമാവും എന്നാണ് എന്റെ ജീവിതം എന്നെ പഠിപ്പിക്കുന്നത്. ഭക്തിയുടെ നിറവ് നാം തിരിച്ചറിയണം. സത്യമെന്താണെന്ന് മനസ്സിലാക്കിക്കൊണ്ട് ആ സത്യത്തിലേക്കുള്ള പ്രയാണം തുടരാൻ പുതുവർഷം നമ്മെ പ്രാപ്തരാക്കട്ടെ. ജീവിതം കുറച്ചുകൂടി സുഖകരവും സന്തോഷപ്രദവുമാവട്ടെ.

ദൈവത്തിലേക്കുള്ള ഏറ്റവും നല്ല ഒരു വഴിയാണ് സംഗീതം. അതുവഴി ദൈവത്തിലേക്ക് വേഗത്തിൽ എത്തിച്ചേരാൻ കഴിയും എന്ന് ഞാൻ വിശ്വസിക്കുന്നു. അതിന് നമ്മുടെ പൂർണ്ണ സമർപ്പണം കൂടിവേണം. സംഗീതത്തിൽ പൂർണ്ണമായി സമർപ്പിക്കുകയും ഭക്തിയിൽ ഹൃദയം നിറയുകയും ചെയ്യുമ്പോൾ ദൈവത്തിലേക്കുള്ള വഴി തുറക്കപ്പെടും. അങ്ങനെ ആ ഒരു പ്രയാണം എല്ലാവർക്കും സാധ്യമാവട്ടെ എന്ന് ഞാൻ ആശംസിക്കുന്നു. ജീവിതം തന്നെ സംഗീതം പോലെയായിത്തീരട്ടെ. ദൈവത്തിന്റെ കരുണ എല്ലാവരിലും നിരന്തരമായി പതിഞ്ഞുകൊണ്ടിരിക്കട്ടെ. ജീവിതത്തിന് പുതിയ അർത്ഥതലങ്ങളുണ്ടാവട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. Life is beautiful! Let's make it even more beautiful!



# മനുഷ്യൻ മനുഷ്യനെ മറക്കാതിരിക്കട്ടെ



**മധുപാൽ**
നടൻ, സാമൂഹ്യപ്രവർത്തകൻ

2022 കോവിഡ് ഭീതിയിൽ നിന്നുള്ള ഒരു തിരിച്ചുവരവിന്റെ വർഷമായിരുന്നു. സിനിമയും ആഘോഷങ്ങളുമുൾപ്പടെ മുടങ്ങിക്കിടന്ന സാമൂഹ്യ ഒത്തുചേരലുകളെല്ലാം വീണ്ടും സജീവമായി. ഒരു പ്രതിസന്ധി വരുമ്പോൾ അതിനെ എങ്ങനെ നേരിടണം, എന്തൊക്കെ മുൻകരുതലെടുക്കണം എന്നൊക്കെ മനുഷ്യൻ പഠിച്ച വർഷം കൂടിയാണ് 2022. ഒരു മാനസിക ധൈര്യം ആർജ്ജിച്ചെടുത്ത വർഷം. 2023 പിറന്നത് വീണ്ടും ഒരു കോവിഡ് ഭീഷണിയുയർത്തിക്കൊണ്ടാണ്. എന്നാൽ എനിക്ക് അതിനെ മറികടക്കാനാവും എന്ന വലിയ പ്രതീക്ഷ മനസ്സിലുണ്ട്. കാരണം എന്തൊക്കെ പ്രശ്നങ്ങളുണ്ടെങ്കിലും മനോഹരമായ ഈ ജീവിതം നമുക്കങ്ങനെ കൈവിട്ടുകളയാൻ കഴിയില്ലല്ലോ! ഒരാൾ വേദനയനുഭവിക്കുമ്പോൾ മറ്റൊരാൾ താങ്ങുവാനുണ്ടെന്ന് ഉള്ള ബോധ്യം നമുക്കു തരുന്ന ധൈര്യം അതുല്യമാണ്. പ്രളയം, നിപ്പ, കോവിഡ് സമയങ്ങളിലെല്ലാം ഇതു നാം കണ്ടതാണ്.

പുതിയ വർഷത്തിൽ കുട്ടികളെ ഉന്നം വച്ചു കൊണ്ടുള്ള മയക്കുമരുന്നു പോലെയുള്ള സാമൂഹ്യതിന്മകൾ അധികരിക്കുന്നത് നാം കണ്ടു. അത് തീർച്ചയായും ഒഴിവാക്കപ്പെടേണ്ടതാണ്. ബോധവൽക്കരണം നിർബന്ധമായും ഇവിടെ ആവശ്യമാണ്. നമുക്കു മുൻപോട്ടു പോയേ മതിയാവൂ. നമ്മുടെ പ്രതീക്ഷകൾ അങ്ങനെ അസ്തമിച്ചു പോകാനുള്ളതല്ല. മനുഷ്യൻ മനുഷ്യനോട് ഏറ്റവും കാരുണ്യത്തോടും സത്യസന്ധതയോടും സഹാനുഭൂതിയോടും കൂടി ഇടപഴകാനുള്ള ഒരു സാഹചര്യം സമൂഹത്തിൽ സംജാതമാകണം. നമ്മുടെ കുട്ടികൾ ഒട്ടേറെപ്പേർ വിദേശ രാജ്യങ്ങളിലേക്ക് പലവിധ ആവശ്യങ്ങൾക്കായി ചേക്കേറുന്നുണ്ട്. എന്റെ ഒരു ബോധ്യം നമുക്ക് ഏറ്റവും സന്തോഷത്തോടും സമാധാനത്തോടും കൂടികഴിയാവുന്ന ഇടം നമ്മുടെ നാടു തന്നെയാണ്. ഇത്രയധികം നാനാത്വം ഉള്ള ഒരു നാട്ടിൽ ഇന്ത്യ എന്ന ഒരു ദേശീയ വികാരം നമ്മെ ചേർത്തുനിർത്തുന്നുണ്ട്. അതിനുമപ്പുറത്ത് എല്ലാ മനുഷ്യരേയും ഒരുമിപ്പിക്കുന്ന ഒരു ശക്തിയായാണ് ഞാൻ ദൈവത്തെ കാണുക. നമുക്കതിനെ വേണമെങ്കിൽ സ്നേഹമെന്നു വിളിക്കാം. എല്ലാവരേയും ഉൾക്കൊള്ളുന്ന നമ്മുടെ ആ സംസ്കാരം നശിച്ചു പോകാൻ അനുവദിക്കരുത്. അതു വളരണം. വളർന്നു വികസിക്കണം. അതാണ് പുതിയ വർഷത്തിന്റെ ഒരു വലിയ പ്രതീക്ഷ.

പുതിയ വർഷത്തിൽ കോവിഡിന്റെ ഭീഷണിയെ പുതിയ രൂപത്തിൽ നാം അഭിമുഖീകരിക്കുമ്പോൾ നമുക്ക് ഉള്ളിലൊരു ധൈര്യമുണ്ട്-നാമിതിനെ അതിജീവിക്കും. അതിജീവനം സാധ്യമാകുന്നത് മനുഷ്യന്റെ ഒത്തൊരുമയിലാണ്. എല്ലാ വ്യത്യാസങ്ങളും മറന്ന് മനുഷ്യൻ ഒരുമിച്ചു നിൽക്കണം. സ്നേഹമാണ് അതിനുള്ള ഏറ്റവും നല്ല നേതൃത്വം.

നമ്മുടേത് ഒരു ഡിജിറ്റൽ കാലമായി മാറിക്കൊണ്ടിരിക്കുന്നു. എത്ര ഡിജിറ്റലായാലും മനുഷ്യൻ മനുഷ്യനെ തിരിച്ചറിഞ്ഞു മുന്നോട്ടു പോകേണ്ട ആവശ്യം സമൂഹത്തിലുണ്ട്. ഇതൊരു ഡിജിറ്റൽ കാലമാണെങ്കിലും നേരിട്ടുള്ള ഇടപെടലുകൾക്ക് മുൻഗണന കൊടുക്കണമെന്നാണ് എന്റെ ആഗ്രഹം. ജീവനുള്ള ശബ്ദം കേൾക്കണമെന്നാണ് എല്ലാവരുടേയും ആഗ്രഹം. അപ്പോഴാണ് പങ്കുവയ്ക്കൽ നടക്കുക. മനുഷ്യനെയും പ്രകൃതിയേയും സർവ്വജീവജാലങ്ങളെയും ചേർത്തുനിർത്തുന്ന ഒരു ലോകമാണ് നമുക്കു വേണ്ടത്. ടെക്നോളജിയിൽ മാത്രമല്ല ബന്ധങ്ങളിലും നമുക്ക് ആശ്രയിക്കേണ്ടതായിട്ടുണ്ട്. പുതിയ കാലഘട്ടം പുതിയ കാഴ്ചകളുടേതാണ്. പക്ഷെ മനുഷ്യത്വം വറ്റാതിരിക്കട്ടെ. മനുഷ്യൻ മനുഷ്യനെ മറന്നു പോകാതിരിക്കട്ടെ എന്ന പ്രാർത്ഥനയോടെ പുതുവൽവരാശസകൾ!



# വ്യക്തിത്വമാണ് മനുഷ്യൻ



**കലാഭവൻ പ്രജോദ്**
സിനിമാതാരം

2023 എന്ന പുതുവർഷത്തിലേക്ക് നാമെല്ലാം ചുവടു വയ്ക്കുകയാണ്. നീണ്ട ഒരു കോവിഡ് കാലത്തിനുശേഷവും അതിജീവനത്തിലൂടെ 2023 ലേക്ക് കടക്കുമ്പോൾ ഒരു തിരിഞ്ഞുനോട്ടം അനിവാര്യമാണ്. 2022 ൽ നമ്മളെ അത്ഭുതപ്പെടുത്തിയത് വേൾഡ് കപ്പ് എന്ന വിസ്മയ കാഴ്ചയായിരുന്നു. വിശിഷ്ടമായ ആ ഉദ്ഘാടന വേദിയിൽ സന്ദേശവാക്കുകൾ പകർന്ന ഗാനിം അൽ മുഫ്താക് എന്ന ചെറുപ്പക്കാരൻ. അരയ്ക്ക് താഴോട്ട് പൂർണമായും തളർന്നു പോയ, ജനിച്ചപ്പോൾ തന്നെ അധികകാലം ജീവിച്ചിരിക്കില്ല എന്ന് ഡോക്ടർമാർ വിധിയെഴുതിയെങ്കിലും തന്റെ ഇച്ഛാശക്തികൊണ്ടും, സ്ഥൈര്യം കൊണ്ടും ഇന്ന് ഖത്തർ വേൾഡ് കപ്പിന്റെ അംബാസിഡർ ആയിത്തീർന്ന് ലോകത്തിനു മുൻപിൽ ഉയർന്നു നിന്ന വ്യക്തിത്വം.

അമേരിക്കയിൽ വംശീയ വെറി പൂണ്ടു നിൽക്കുന്ന സമയത്ത് കറുത്ത വർഗവും വെളുത്ത വർഗവും തമ്മിൽ സംഘർഷം നടക്കുന്ന അതേ കാലയളവിലാണ് കറുത്ത വർഗക്കാരനായ മോർഗൻ ഫ്രീ മാക് എന്ന നടൻ, നെൽസൺ മണ്ടേല എന്ന കഥാപാത്രത്തെ അനശ്വരമാക്കിയ പ്രതിഭ ലോകകപ്പിന്റെ വേദിയിൽ തലയുയർത്തി വിശിഷ്ടാംഗത്വം നേടിയത് എന്നതും ഏറെ ശ്രദ്ധേയമാണ്. ഇവർ രണ്ടു പേരുടെയും സംഭാഷണത്തോടെ ആയിരുന്നു ഇത്തവണ ലോകകപ്പ് ആരംഭിച്ചത്.

ചെറിയവനെന്നോ വലിയവനെന്നോ വേർതിരിവില്ലാതെ, ഡിസെബിലിറ്റി തുടങ്ങിയ വാക്കുകളുടെ കൂട്ടിരിപ്പില്ലാതെ, ജാതിയുടെയോ മതത്തിന്റെയോ വർഗത്തിന്റെയോ വർണ്ണത്തിന്റെയോ മാറ്റിനിർത്തലുകളില്ലാതെ മനുഷ്യരെല്ലാം ഒന്നാണെന്ന വലിയ സന്ദേശമാണ് ഇത്തവണത്തെ ലോക കപ്പ് ചൂണ്ടിക്കാണിച്ചു തന്നത്. വരും തലമുറ നിങ്ങളിലൂടെയാണ് കടന്നുപോവുന്നത്. എന്റെ ജീവിതമാണ് എന്റെ സന്ദേശം എന്ന ഗാന്ധിജിയുടെ മഹത് വചനങ്ങൾ പോലെ നാമോരുത്തരുടെയും ജീവിതമാണ് നമ്മൾ മുന്നോട്ട് വെക്കുന്ന സന്ദേശം എന്ന് മനസ്സിലാക്കി പുതിയ തലമുറയിലേക്ക് അത് പകർന്നു നൽകേണ്ടത് നമ്മുടെ കടമയാണ്.

വ്യക്തിത്വമാണ് മനുഷ്യൻ എന്ന മഹത് വചനമാണ് ഇനി നാം ഓരോരുത്തരും കൈക്കൊള്ളേണ്ടത്. നമ്മുടെ ലോകം അർത്ഥപൂർണമാകുന്നത് വ്യക്തിത്വത്തോട് അതിനെ ചേർത്തു നിർത്തുമ്പോഴാണ്. ഗാന്ധിജിയും എബ്രഹാം ലിങ്കണും എക്കാലത്തേയും തിളക്കമുള്ള താരങ്ങൾ തന്നെയായിരുന്നു. ഇന്ത്യൻ ക്രിക്കറ്റിലെ സൂര്യതേജസ്സായ സച്ചിൻ ടെണ്ടുൽക്കർ സ്വന്തം ജീവിതത്തെ കളിക്കളത്തിൽ സൃഷ്ടിച്ചെടുത്ത വ്യക്തിത്വമാണ്. മഹാനായ ഡോ. എ.പി.ജെ അബ്ദുൾ കലാമും അവനവൻ സൃഷ്ടിക്കുന്ന മഹത്തായ ലോകത്തിന്റെ പ്രതിനിധി തന്നെയാണ്.

ജീവിതത്തെ ഇരുട്ടിലേക്കാഴ്ത്തുന്ന പലവിധ സാധ്യതകളുടെ നടുവിലൂടെയാണ് ഇന്ന് ജീവിതം മുന്നോട്ട് പോവുന്നത്. ലഹരി പദാർത്ഥങ്ങളുടെയും മറ്റും സ്വാധീനം ജീവിതത്തെ പലപ്പോഴും ദുരിതപൂർണമാക്കിത്തീർക്കുന്ന കാഴ്ചകൾ വിരളമല്ല. നാമോരോരുത്തരും നമുക്കായി ഓരോ ലക്ഷ്യങ്ങൾ ഉണ്ടാക്കിയെടുക്കേണ്ടതുണ്ട്. നമ്മുടെ സ്വപ്നങ്ങൾ ലക്ഷ്യങ്ങളായിത്തീരുകയും, ജീവിതം മെച്ചപ്പെടുത്താൻ വിജയം കൈവരിക്കാൻ അത് നമ്മെ പ്രാപ്തരാക്കുകയും ചെയ്യുന്നു. നാം ജീവിക്കുന്ന സാഹചര്യങ്ങളോ പരിമിതികളോ സ്വപ്നങ്ങളെ ചെറുതാക്കാൻ കാരണമാവരുതെന്ന് ശ്രേഷ്ഠരായ ചിന്തകന്മാർ തന്നെ പറയുന്നു. ഒരേ സാഹചര്യത്തിൽ ജീവിക്കുന്ന രണ്ടു പേരിൽ ഒരാൾ വിജയിക്കുകയും മറ്റേയാൾ പരാജയപ്പെടുകയും ചെയ്യുന്നുവെങ്കിൽ അതവരുടെ ചിന്തകളുടെയും മനോഭാവത്തിന്റെയും വ്യത്യസ്തതയാണ്.

ജീവിതത്തിൽ നമ്മുക്ക് നിരാശക്ക് അവകാശമുണ്ടോ എന്ന് തന്നെ ചിന്തിക്കാം, കാരണം ജീവിതത്തെ തനിക്കും മറ്റുള്ളവർക്കും ഉപയോഗപ്രദമായ ഒരു മനോഹര ഉദ്യാനമാക്കി മാറ്റാൻ കഴിയുമ്പോൾ ഓരോരുത്തരും സ്വന്തം താത്പര്യങ്ങൾക്കും വികാരങ്ങൾക്കുമനുസരിച്ച് ഓരോ ലോകം സൃഷ്ടിക്കുകയാണ്. നമ്മുടെ ലോകം നമ്മുക്ക് സൃഷ്ടിക്കാൻ കഴിയണം.

മാറ്റത്തിന്റെ കാറ്റ് വീശിയടിക്കുന്ന ആധുനിക ലോകത്താണ് നാമെല്ലാം ജീവിക്കുന്നത്. കുറഞ്ഞ നാളുകൾ കൊണ്ട് കൂടിയ മാറ്റങ്ങൾ സംഭവിക്കുന്ന കാലം. കണ്ണടച്ച് തുറക്കും മുൻപേ കാര്യങ്ങൾ മാറി മറിയുന്ന അനുഭവം. ഇപ്പറഞ്ഞ മാറ്റങ്ങൾ ഏറ്റവുമധികം സ്വാധീനം ചെലുത്തുന്നത് മനുഷ്യമനസ്സുകളിലാണ്. മാറ്റത്തെ സ്വീകരിച്ചും നിരാകരിച്ചും വിലയിരുത്തിയും മുന്നോട്ട് പോവാൻ നമ്മുക്കെല്ലാവർക്കുമാവട്ടെ, അത്തരത്തിലൊരു തലമുറ തന്നെ വാർത്തെടുക്കുവാൻ നിങ്ങൾക്കെല്ലാവർക്കും കഴിയട്ടെ എന്നാശംസിക്കുന്നു. എല്ലാവർക്കും സ്നേഹത്തിന്റെയും സമൃദ്ധിയുടെയും എല്ലാവിധ പുതുവത്സരാശംസകളും നേരുന്നു.



# നാളെകളിലെ നമ്മൾ



**രഞ്ജിത ആർ. ജെ.**
പ്രസിഡന്റ്, എം.സി.വൈ.എം,
തിരുവനന്തപുരം മേജർ അതിഭദ്രാസനം

'ലോകാഃ സമസ്താ സുഖിനോ ഭവന്തു...' എന്ന പ്രാർഥനയോടെ... അതിയായ പ്രതീക്ഷകളും, മടുക്കാത്ത സ്വപ്നങ്ങളുമായി വീണ്ടുമൊരു പുതുവർഷത്തിലേയ്ക്ക് നാം പ്രവേശിച്ചിരിക്കുകയാണല്ലോ. വളച്ചൊടിക്കപ്പെടാത്ത നിഷ്പക്ഷതയും, കലവറയില്ലാത്ത കരുതലും, അസ്തിത്വമുള്ള മനുഷ്യത്വവും കൊണ്ട് ലോകമെന്ന പ്രത്യക്ഷസത്യത്തെ നേരിടുവാൻ മാനവരാശിയ്ക്ക് സാധിക്കണമെങ്കിൽ അതിലെവിടെയോ വിശ്വാസത്തിന്റെയും, ആത്മീയതയുടെയും അമൃത് കൂടി കൂട്ടിച്ചേർക്കപ്പെടണമെന്നതാണ് വാസ്തവം. സ്വാർത്ഥതയുടെ കരിഞ്ചന്തകൾ അടക്കിഭരിയ്ക്കുന്ന ജീവിതചക്രത്തിനു മുകളിൽ എളിമയുടെയും, സ്നേഹത്തിന്റെയും, കരുണയുടെയും, സഹിഷ്ണുതയുടെയും, സഹോദര്യത്തിന്റെയും തേരോട്ടം നടത്തണമെങ്കിൽ, അതിനാവശ്യം ആത്മീയചര്യകൾ തന്നെയാണെന്നതിൽ സംശയമില്ല.

നാളെകളിലെ നമ്മെ പറ്റി ചിന്തിക്കുമ്പോൾ ഏറെ ആകാംക്ഷയോടൊപ്പം, ചില ഉത്കണ്ഠകളെങ്കിലും നമ്മെ ചുറ്റിവരിയാം.

'ധർമ്മാധർമ്മങ്ങൾ നേർക്കുനേർ പോർവിളി കൂട്ടുമ്പോൾ പൊട്ടിയൊഴുകുന്ന ചോരച്ചാലുകളെ സാഹോദര്യവും സ്നേഹവും കൊണ്ട് നീന്തിക്കടക്കേണ്ടത് നമ്മളല്ലേ? നീതിയേതെന്നറിയാൻ നീതിദേവതയുടെ കാഴ്ച്ച മറച്ചിരിക്കുന്ന കറുത്ത തുണിയുടെ കെട്ടഴിച്ചു നോക്കേണ്ട അവസ്ഥയിലേയ്ക്കല്ലേ പ്രാചീനതയുടെ മൂടുപടം ധരിച്ച പുതിയ ലോകം നമ്മിലൂടെയെത്തി നിൽക്കുന്നത്? പട്ടിണി പൊറുപ്പിക്കാൻ പട്ടണത്തിലേയ്ക്ക് ചേക്കേറി... ഉപഭോഗസംസ്കാരത്തെ വിലയ്ക്കെടുത്തതിന്റെ ഫലമെന്നോണം ഇന്ന് ഗ്രാമീണവിശുദ്ധിയുടെ വെള്ളനിറം മങ്ങിക്കൊണ്ടിരിയ്ക്കുന്നത് നമുക്ക് മുന്നിലൂടെയല്ലേ? സാമൂഹ്യ മാധ്യമങ്ങളുടെ ദിശയറിയാത്ത ഒഴുക്കിനൊപ്പം ദംശനമേറ്റവരെപ്പോലെ പിടഞ്ഞുകൊണ്ടോടുന്നതും നമ്മൾ തന്നെയല്ലേ? ഇങ്ങനെ നിരവധിയായ ചോദ്യങ്ങൾ ഉയരുമ്പോഴും അതു തറയ്ക്കുന്നതും നമ്മിലേയ്ക്കാണ്... ഉത്തരം നൽകേണ്ടതും നമ്മളാണ്. ഇത്രയുമൊക്കെ തിരിച്ചറിവുകളുണ്ടായിട്ടും എന്തേ നാം പൂർവ്വസ്ഥിതിയിൽ തന്നെ നിൽക്കുന്നുവെന്നത് ചിന്തിച്ചാൽ അത്ഭുതകരമായേ തോന്നുകയുള്ളൂ. മാറ്റേണ്ടവയെ മാറ്റാനല്ല; മറ്റേണ്ടവയോട് പോലും പൊരുത്തപ്പെടുവാനാണ് ഇന്നിന്റെ നാം പരിശ്രമിയ്ക്കുന്നത്. അതായത് ഇലയ്ക്കും മുള്ളിനും കേടില്ലാത്തപോലെയൊരു നിഷ്പക്ഷ നിലപാട്.

പ്രതികരിയ്ക്കേണ്ടിടത്ത് പ്രതികരിക്കുന്നതും, ആവശ്യമുള്ളിടത്തു മാത്രം മൗനം പാലിക്കുന്നതും ഒരുവനിലെ വ്യക്തിത്വത്തെ എടുത്തുകാട്ടുമെന്നതിനാൽ ഒരു സമൂഹ ജീവി എന്ന നിലയിൽ അതീവ ജാഗ്രതയോടെ മൗനത്തിന് നമ്മുടെ ജീവിതത്തിൽ അർത്ഥം കണ്ടെത്തണം.

ഈ കാലഘട്ടത്തിലും ജീവിതം ലളിതമായും സുന്ദരമായും മുന്നോട്ടു പോകുമ്പോൾ ക്രിസ്തുവിന്റെ അനുയായി എന്ന നിലയിൽ ചില കാര്യങ്ങൾ കൂടി നമ്മുടെ ജീവിതത്തിൽ ഉണ്ടാവണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

മാനവികതയുടെ പ്രാരംഭം ഈശ്വരാന്വേഷണമാണെന്ന് ദൈവശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നുണ്ട്. അങ്ങനെയെങ്കിൽ എത്ര നിഷേധിച്ചാലും തള്ളിക്കളയാനാകാത്ത ഈ അന്വേഷണത്തിലേയ്ക്ക് തന്നെയല്ലേ അന്നുമിന്നും നമ്മളെത്തി നിൽക്കുന്നത്.

ജനിക്കുന്നതും ജീവിക്കുന്നതുമെല്ലാം ദൈവീക പദ്ധതിയുടെ ഭാഗമായതിനാൽ ക്രൈസ്തവ ദർശനങ്ങളിലൂടെ ജീവിതത്തെ ആസ്വദിക്കാനാണ് ക്രൈസ്തവരായ നാം ഇഷ്ടപ്പെടുന്നത്.അങ്ങനെയെങ്കിൽ വിശ്വാസത്തിന്റെ മേൽക്കച്ച ധരിച്ച് ക്രിസ്തുവിനെ നെഞ്ചിലേറ്റുന്നതാണ് ഓരോ ക്രൈസ്തവ ജീവിതത്തിന്റെയും ഉൾക്കാമ്പ് എന്ന തിരിച്ചറിവ് കൂടിയുണ്ടാകണം. സഭയിലും സമൂഹത്തിലും ഊർജ്ജസ്വലരായി, സാമൂഹികപ്രതിബദ്ധതയുള്ള പ്രവർത്തനങ്ങളുമായി ചുറ്റുമുള്ളവരെ ക്രിസ്തുവിന്റെ കണ്ണുകളിൽ കൂടി കാണുവാൻ നമ്മെ പ്രേരിപ്പിക്കുന്ന സാഹചര്യങ്ങളെ കൂർമ്മബുദ്ധിയോടെ കണ്ടു പിടിക്കാനാകണം..

സ്നേഹിക്കാനറിയാവുന്നവന് മാത്രമേ പാവങ്ങളോട് പക്ഷം ചേരുവാനും, അവർക്കുവേണ്ടി സ്വയമലിയുന്ന ഉപ്പായി തീരുവാനും സാധിക്കുകയുള്ളൂ. നിഗൂഢമായ ലക്ഷ്യങ്ങൾക്ക് വേണ്ടിയുള്ള വാദപ്രതിവാദങ്ങൾ ക്രിസ്തീയതയെ ചോദ്യം ചെയ്യുമ്പോൾ, വിശ്വാസത്തിന്റെ പാഠങ്ങൾ കൊണ്ട് അരമുറുക്കിയിറങ്ങാൻ നമ്മെക്കൊണ്ടാകണം. അതിന് വേദപഠന ക്ലാസുകൾ ഗൗരവകരമായി പഠിക്കാനും, പഠിപ്പിക്കാനുമുള്ള വേദികളായേ തീരൂ. പ്രത്യക്ഷത്തിൽ തികഞ്ഞൊരു വിശ്വാസിയാണ് താനെന്നു ബോധ്യം പലർക്കുമുണ്ടാകും. വി. കുമ്പസാരം നടത്തുമ്പോൾ, വി. കുർബാന മുടക്കമില്ലാതെ സ്വീകരിയ്ക്കുമ്പോൾ, ദേവാലയ ശുശ്രൂഷകളിൽ ഏർപ്പെടുമ്പോൾ, ജപമാല ചൊല്ലുമ്പോൾ,

ഈശോയിലേയ്ക്കുള്ള വഴികളിലൂടെ നടക്കാൻ നാം കഴിവതും പരിശ്രമിയ്ക്കാറുണ്ട്. പക്ഷേ ഇതിനുമപ്പുറം എന്തൊക്കെയോ അനുഭവങ്ങളിലേയ്ക്ക്... ക്രിസ്തുവെന്ന മാന്ത്രികനിലേയ്ക്ക്.. എപ്പോഴെങ്കിലും എത്തിച്ചേരാൻ നമ്മെക്കൊണ്ടായിട്ടുണ്ടോ? എന്ന് സ്വയമെങ്കിലും ചിന്തിച്ചു നോക്കണം. സത്യത്തിൽ അതൊരു തിരിച്ചറിവാണ്... തിരിച്ചറിയലാണ്. ആ തിരിച്ചറിവ് നാം സ്വായത്തമാക്കുമ്പോൾ ക്രിസ്തുവിലധിഷ്ഠിത മാർഗ്ഗങ്ങളിലേയ്ക്ക് നമ്മുടെ ജീവിതചര്യകളെ കൂടി ലയിപ്പിച്ചു ചേർക്കാൻ സാധിക്കും. അത്തരത്തിലൊരു ലയനം സാധ്യമാക്കി, ദൈവസേവനത്തെക്കാൾ അത്യുത്തമം ദൈവസമ്പാദനമെന്നു നമ്മെ പറഞ്ഞു പഠിപ്പിച്ച മാർ ഈവാനിയോസ് പിതാവും, വിശുദ്ധന്മാരൊക്കെയും ആ ലയനത്തിന്റെ പൂർണ്ണതയെന്നവണ്ണം അവർ കണ്ടെത്തിയ ദൈവാനുഭവത്തെ മറ്റുള്ളവർക്ക് പകർന്ന് കൊടുക്കുകയായിരുന്നു. നമ്മുടെ സഭയിലൂടെ തലമുറകൾ കൈമാറി വന്ന വിശ്വാസത്തിന്റെ ഇതേ ഭാവതീവ്രത വരും തലമുറയ്ക്ക് അനുഭവവേദ്യമാക്കണമെങ്കിൽ നമ്മളാദ്യം അതിലേയ്ക്ക് ഊർന്നിറങ്ങിയല്ലേ മതിയാകൂ.

നമ്മുടെ വിശ്വാസ പാരമ്പര്യങ്ങളെയും അനുഷ്ഠാനങ്ങളെയും സജീവമായി ഈ നൂറ്റാണ്ടിൽ നിലനിർത്തേണ്ടത് നമ്മുടെ ഉത്തരവാദിത്വമാണ് എന്ന ബോധ്യത്തിൽ നാം ഉറയ്ക്കുകയും അതിലുപരി അതൊരു തീരുമാനമാക്കി പ്രവർത്തി പഥത്തിൽ എത്തിക്കുകയും ചെയ്യുന്നതിൽ നമുക്ക് തീക്ഷ്ണമതികളാകാം. മാറ്റം തുടങ്ങേണ്ടത് നമ്മുടെ ഹൃദയത്തിന്റെ ഉള്ളറകളിലും നമ്മളെത്തി നോക്കാത്തത്രയും ആഴത്തിൽ പതിയിരിയ്ക്കുന്ന ആത്മീയനൽവരങ്ങളുടെ അഗ്നിയിൽ നിന്നുമാണ്. ആ സ്നേഹാഗ്നിയിൽ നാം വലയം പ്രാപിച്ച് കഴിയുമ്പോൾ സദാ പ്രകാശപൂർണ്ണതയോടെ നമ്മുടെ വ്യക്തിത്വത്തെ കാത്തുസൂക്ഷിയ്ക്കുവാനും, സാമൂഹ്യജീവിതത്തിലും സഭാജീവിതത്തിലും ഞാനെന്ന മനുഷ്യന്റെ നന്മ സ്ഫടികം പോലെ തിളങ്ങുന്നതിനും ഇടയാകും.

2023 വർഷം നമ്മുടെ ജീവിതത്തെ രൂപപ്പെടുത്തുന്നതിനുള്ള അനേക അധ്യായങ്ങൾ നമ്മുടെ മനസ്സിൽ ഉണ്ടാകാം. അവയോട് ചേർത്ത് അവയ്ക്ക് മുകളിലായി ക്രിസ്തു വിശ്വാസത്തെ മുറുകെ പിടിക്കുമെന്നും, അത് പകർന്നു കൊടുക്കുമെന്നും, വരും തലമുറയ്ക്ക് സാക്ഷ്യം നൽകുമെന്നും, അവരെ ഇതിനെല്ലാം പ്രാപ്തരാക്കുമെന്നുമുള്ള ദൃഢപ്രതിജ്ഞയുടെ പൂർത്തീകരണം കൂടി ഉണ്ടാകട്ടെ. അനുഗ്രഹത്തിന്റെയും സന്തോഷത്തിന്റെയും സമൃദ്ധിയുടെയും പങ്കുവയ്ക്കലിന്റെയും പുതുവത്സരം ആശംസിക്കുന്നു.



തിരുവനന്തപുരം മേജർ അതിരൂപതാംഗവും ഇപ്പോൾ സ്വിറ്റ്സർലൻഡിലെ കൂർ രൂപതയിൽ ശുശ്രൂഷചെയ്യുന്ന വൈദികനുമായ **റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ** മലയാളത്തിൽ രചിച്ച **'യാക്കോബിന്റെ വഴി – തീർത്ഥാടന ക്കുറിപ്പുകൾ'** എന്ന പുസ്തകത്തിന്റെ വിവിധ ഭാഷകളിലുള്ള വിവർത്തന സമാഹാരം സാന്റിയാഗോയിലെ മാർ യാക്കോബ് ശ്ലീഹായുടെ കബറിടം സ്ഥിതിചെയ്യുന്ന തീർത്ഥാടന ദൈവാലയത്തിന്റെ റെക്ടർ മോൺ. ജോസ് ഫെർണാസ് ലാഗോയ്ക്ക് കൈമാറുന്നു. മലയാളം, ഇംഗ്ലീഷ്, ഇറ്റാലിയൻ, ജർമ്മൻ, റൊമാനിഷ് തുടങ്ങി അഞ്ചു ഭാഷയിലുള്ള വിവർത്തനങ്ങളാണ് ദൈവാലയത്തിന് സമർപ്പിച്ചത്. റവ. ഫാ. ജോൺ വിളയിൽ, റവ. ഫാ. വിൽസൻ തട്ടാരുതുണ്ടിൽ, ക്രൈസതവ കാഹളം ചീഫ് എഡിറ്റർ റവ. ഫാ. ബോവസ് മാത്യു എന്നിവർ സന്നിഹിതരായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഒരു വൈദികന്റെ പുസ്തകം അഞ്ചു ഭാഷകളിലേക്ക് ഒരുമിച്ച് വിവർത്തനം ചെയ്യപ്പെടുന്നത് ഇതാദ്യമാണ്. മാർ യാക്കോബ് ശ്ലീഹായുടെ കബറിടം സ്ഥിതിചെയ്യുന്ന സാന്റിയാഗോ കത്തീഡ്രലിലേക്ക് ഫാ. മാത്യു നടത്തിയ ആയിരത്തി അറുനൂറിലധികം കിലോമീറ്റർ ദൈർഘ്യമുള്ള പദയാത്രയുടെ തീവ്രമായ അനുഭവങ്ങളാണ് പുസ്തകത്തിന്റെ ഉള്ളടക്കം. ഈ അനുഭവങ്ങൾ നേരത്തേ ക്രൈസ്തവ കാഹളം മാസിക തുടർച്ചയായി പ്രസിദ്ധീകരിച്ചിരുന്നു. പുസ്തകത്തിന്റെ ഇറ്റാലിയൻ വിവർത്തനം നേരത്തേ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയ്ക്കും സമർപ്പിച്ചിരുന്നു. ക്രൈസ്തവ കാഹളം മാസികയുടെ എഴുത്തുകാരൻ കൂടിയായ റവ. ഡോ. മാത്യു ചാർത്താക്കുഴിക്ക് അഭിനന്ദനങ്ങൾ നേരുന്നു.

ആനുകാലികം




2022 ജൂൺ ആദ്യവാരമാണ് ദേശീയോദ്യാനങ്ങളുടെ കരുതൽ മേഖല (ബഫർ സോൺ) സംബന്ധിച്ച സുപ്രീം കോടതി വിധി പുറത്തുവന്നത്. ദേശീയോദ്യാനങ്ങളുടെയും വന്യജീവി സങ്കേതങ്ങളുടെയും ഒരു കിലോമീറ്റർ ചുറ്റളവ് കരുതൽ മേഖലയാക്കി മാറ്റണമെന്നായിരുന്നു വിധി.

ജമുവ റാംഗർ വന്യമൃഗ സങ്കേതത്തിനു മാത്രം ഈ പരിധി 500 മീറ്ററായി നിജപ്പെടുത്തി. ഈ ഉത്തരവ് സംബന്ധിച്ച് സർവേ നടത്തി 3 മാസത്തിനകം റിപ്പോർട്ട് നൽകാനും ജൂൺ മൂന്നിനു വന്ന ഉത്തരവിൽ നിഷ്കർഷിച്ചിരുന്നു. എന്നാൽ 10 ദിവസത്തിനു ശേഷമാണു വനം വകുപ്പിൽ ഇതിനായുള്ള ആലോചന തുടങ്ങിയത്. സർവേ സംബന്ധിച്ചു വകുപ്പിലെ ഉന്നത ഉദ്യോഗസ്ഥർക്കിടയിലെ അഭിപ്രായഭിന്നത പിന്നെയും കാര്യങ്ങൾ വൈകിപ്പിച്ചു. ഒടുവിൽ കേരള സ്റ്റേറ്റ് റിമോട്ട് സെൻസിങ് ആൻഡ് എൻവയോൺമെന്റ് സെന്ററിനെ (കെഎസ്ആർഇസി) സർവേ നടത്തിപ്പ് ഏൽപിക്കാൻ തീരുമാനിച്ചു.

തിരുവനന്തപുരത്തെ നെയ്യാർ, തൃശൂരിലെ പീച്ചി വാഴാനി വന്യജീവി സങ്കേതങ്ങളെക്കുറിച്ചു പരീക്ഷണാർഥം സർവേ നടത്തിയ ശേഷം തീരുമാനിക്കാമെന്ന് അവിടെനിന്ന് അറിയിച്ചു. സർവേ നടത്താൻ ജൂലൈ 11നു ധാരണയാകുമ്പോഴേക്കും കോടതി ഉത്തരവിട്ട് ഒരു മാസവും 8 ദിവസം കഴിഞ്ഞിരുന്നു. സർക്കാർ ഉത്തരവിറങ്ങാൻ പിന്നെയും വൈകി. സർവേ നടത്താൻ കെഎസ്ആർഇസിക്കു വനം വകുപ്പ് 50 ദിവസമാണ് അനുവദിച്ചത്. 42 ദിവസത്തിനകം സെന്റർ റിപ്പോർട്ട് നൽകി.

22 സംരക്ഷിതവന മേഖലകളിൽ 14 എണ്ണത്തിന്റെ സർവേ പൂർത്തിയാക്കിയത് വെറും 16 ദിവസം കൊണ്ടാണ്. തിരക്കിട്ടു നടത്തിയ സർവേയിലെ പിഴവുകൾ പരിശോധിച്ചു തിരുത്താൻ വനം വകുപ്പും ശ്രമിച്ചില്ല. കെഎസ്ആർഇസി ഓഗസ്റ്റ് 29നു നൽകിയ റിപ്പോർട്ട് സർക്കാർ വെബ്സൈറ്റിലൂടെ പുറത്തുവിട്ടത് ഡിസംബർ 12നു മാത്രമാണ്. അപ്പോഴേക്കും കോടതി തീരുമാനം വന്ന് ആറുമാസം കഴിഞ്ഞിരുന്നു. റിപ്പോർട്ട് പുറത്തായതോടെ, കർഷകരും ജനങ്ങളും അതിലെ തെറ്റുകൾ ചൂണ്ടിക്കാട്ടിയും ആശങ്കകൾ പങ്കുവച്ചും രംഗത്തെത്തിയതോടെ സർക്കാർ പ്രതിരോധത്തിലുമായി.

അത്യന്തം ജനകീയ താൽപര്യമുള്ള ഒരു വിഷയത്തിൽ നമ്മുടെ സർക്കാർ സംവിധാനങ്ങൾ എങ്ങനെയാണ് ഇടപെടുന്നത് എന്നതിന്റെ നേർസാക്ഷ്യമാണ് ഇത്.

പശ്ചിമ ഘട്ടം സംബന്ധിച്ച ഗാഡ്ഗിൽ റിപ്പോർട്ട് വന്നതു മുതൽ മലയോര മേഖല അസ്വസ്ഥമായിരുന്നു.തുടർന്ന് അതു ലഘൂകരിക്കാൻ കസ്തൂരി രംഗൻ കമ്മിഷനെ നിയമിച്ചെങ്കിലും ആ റിപ്പോർട്ടിലും മലയോര മേഖല തൃപ്തമായിരുന്നില്ല. ഒടുവിൽ ഈ മേഖലയിൽ പെട്ട 121 വില്ലേജുകളെ നിയന്ത്രണങ്ങളിൽ നിന്ന് ഒഴിവാക്കിയാണ് അന്ന് പ്രശ്നം താൽക്കാലികമായി പരിഹരിച്ചത്. ഗാഡ്ഗിൽ റിപ്പോർട്ടിൽ ചിലത് കർഷകർക്ക് പ്രത്യക്ഷത്തിൽ ദോഷമെങ്കിലും മലയോര മേഖലയ്ക്ക് ഏറെ ഗുണകരമായ നിർദേശങ്ങളും അതിലുണ്ടെന്നായിരുന്നു പരിസ്ഥിതി



സംരക്ഷണവുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്നവർ വ്യക്തമാക്കിയത്. ആ റിപ്പോർട്ട് അനുസരിച്ച് വൻകിട നിർമിതികളും ക്വാറി പ്രവർത്തനങ്ങളും വിലക്കണമായിരുന്നു. മണ്ണിളക്കിയുള്ള കൃഷികളും നിയന്ത്രിക്കണമെന്നു പറഞ്ഞിരുന്നു. മണ്ണിളക്കിയുള്ള കൃഷികൾ നടത്തുന്നത് മണ്ണിടിച്ചിലിനും ഉരുൾപൊട്ടലിനും ഒക്കെ കാരണമാകുന്നതായി കണ്ടാണ് അത്തരം ഒരു നിർദേശം മുന്നോട്ടുവച്ചത്. മലയോര ജനതയ്ക്ക് ഗുണകരമായേക്കാവുന്ന തീരുമാനങ്ങളെപ്പോലും കൃത്യമായി പറഞ്ഞുമനസ്സിലാക്കാനോ ആവശ്യമായ പ്രചാരണം നടത്താനോ വനം വകുപ്പിനോ അധികൃതർക്കോ കഴിഞ്ഞതേയില്ല. വൻകിടക്കാർക്ക് അവരുടെ താൽപര്യമനുസരിച്ച് കാര്യങ്ങൾ വളച്ചൊടിക്കാൻ ഇത് അവസരമാവുകയും ചെയ്തു. ഇക്കോളജിക്കലി സെൻസിറ്റീവ് ഏരിയ (ഇഎസ്എ) ആയി പ്രഖ്യാപിച്ചാൽ ഒരു പ്രദേശത്ത് പിന്നെ എന്തു ചെയ്യാം, ചെയ്യാൻ പാടില്ല എന്നൊക്കെ കൃത്യമായി ഇപ്പോഴും ആർക്കും വ്യക്തതയില്ല എന്നത് മറ്റൊരു യാഥാർഥ്യം.

കസ്തൂരി രംഗൻ റിപ്പോർട്ടിന്റെ പേരിലുള്ള പ്രശ്നങ്ങൾ ഒന്നടങ്ങിയെന്നു വിചാരിച്ചിരിക്കുമ്പോഴാണ് പുതിയ ബഫർ സോൺ സംബന്ധിച്ച വിധി വരുന്നത്. ഈ വിധി അനുസരിച്ചാണെങ്കിൽ കൊച്ചി നഗരത്തിൽ പോലും വികസന പ്രവർത്തനങ്ങൾ പ്രതിസന്ധിയിലാകും. കൊച്ചിയിലെ മംഗളവനം ദേശീയോദ്യാനത്തിന്റെ പരിധിയിൽ വരുന്നതാണ്. അതിന് ഒരു കിലോമീറ്റർ ചുറ്റളവിൽ ഒരു നിർമാണ പ്രവർത്തനവും പാടില്ലെന്നു പറഞ്ഞാൽ ബുദ്ധിമുട്ടുതന്നെ.

മലയോര മേഖലയിലെ ജനങ്ങളുടെ ആശങ്ക ഇതൊക്കെയാണ്. ഇഎസ്എയും ബഫർ സോണും എല്ലാം പരസ്പരം ബന്ധിതമാണ്. ഈ പ്രഖ്യാപനങ്ങൾ നടപ്പാക്കിയാൽ ഇനിപ്പറയുന്ന കാര്യങ്ങൾ ഉണ്ടാകുമെന്ന് അവർ ആശങ്കപ്പെടുന്നു.

1. ഈ മേഖലയിൽ റവന്യൂ നിയമങ്ങൾക്കുപുറമേ വനംവന്യജീവി നിയമങ്ങൾ കൂടി ബാധകമാകും. ഫലത്തിൽ ഇവരുടെ കൃഷിഭൂമിയും വനത്തിന്റെ പരിധിയിലാവും. കുടിയിറങ്ങുകയല്ലാതെ മറ്റു മാർഗമൊന്നുമില്ല. അതുകൊണ്ടാണ് നിശബ്ദ കുടിയിറക്കിനുള്ള ശ്രമമെന്ന് താമരശേരി ബിഷപ് മാർ റമിജിയോസ് ഇഞ്ചനാനിയിൽ നിശബ്ദ കുടിയിറക്ക് എന്ന് ആരോപണം ഉന്നയിച്ചത്.

2. ഈ മേഖലയിൽ നിയന്ത്രണവും നിരോധനവും വരുമെന്നതാണ് രണ്ടാമത്തെ ആശങ്ക.

ക്വാറികൾ പോലെയുള്ളവ നിരോധിക്കപ്പെടും. വൻകിട ക്വാറികൾ നിരോധിക്കുന്നത് നല്ലതാണെങ്കിലും ക്വാറി പ്രവർത്തനം പൂർണമായി നിരോധിച്ചാൽ ഈ മേഖലയിലെ നിർമാണ പ്രവർത്തനങ്ങളെല്ലാം സ്തംഭിക്കുമെന്നാണ് ആശങ്ക. വാണിജ്യാവശ്യങ്ങൾക്കായുള്ള നിർമാണവും നിയന്ത്രിക്കാം. കടമുറി പോലും പണിയാൻ പറ്റില്ല. പുതിയ റോഡ് നിർമാണമോ നിലവിലുള്ളതിന്റെ നവീകരണമോ നടക്കാതാവും. മറ്റൊരു നിയന്ത്രണം കൃഷി സംബന്ധമായതാണ്. വിളകൾക്ക് നിയന്ത്രണം വരാം. ഓരോ മേഖലയിലും അനുവദനീയമായ വിളകൾ മാത്രമേ കൃഷി ചെയ്യാൻ അനുവദിക്കൂ. പശു ഫാം, കോഴി ഫാം തുടങ്ങിയവ പോലും തുടങ്ങാൻ കഴിയാതാവും. മലിനീകരണമുണ്ടാക്കുമെന്നതിനാൽ വേണമെങ്കിൽ റബർ സംസ്കരണം പോലും നിരോധിക്കാം.

ഇതിൽ ഏതൊക്കെ നടപ്പാകും, നടപ്പാകില്ല എന്നൊന്നും ഇപ്പോൾ പറയാനാവില്ല. പക്ഷേ ഉദ്യോഗസ്ഥരാജ് നിലനിൽക്കുന്ന ഒരു സ്റ്റേറ്റിൽ എന്തും നടക്കും എന്ന ആശങ്ക മലയോര ജനതയ്ക്കുണ്ട്. ഈയിടെ കേട്ട ഒരു പരാതി ഇതായിരുന്നു. കട്ടപ്പന പട്ടണത്തിൽ കടമുറി വയ്ക്കാൻ പോലും അനുവദിക്കുന്നില്ല. എന്നാൽ വേണ്ടപ്പെട്ടവരെ വേണ്ടപോലെ കണ്ടാൽ അനുമതി ലഭിക്കും. ഈ ആരോപണം ശരിയാണെങ്കിൽ അത് ഒട്ടും നല്ല കാര്യമല്ലതന്നെ.

ആ കാര്യങ്ങൾ അവിടെ നിൽക്കട്ടെ. സുപ്രീം കോടതി ഈ വിധി പുറപ്പെടുവിക്കുന്നതിനു മുമ്പും അതിനുശേഷവും നമ്മുടെ സർക്കാർ സംവിധാനങ്ങൾ എത്ര ലാഘവത്തോടെയാണ് വിഷയത്തെ സമീപിച്ചതെന്നു മനസ്സിലാക്കുക തന്നെ വേണം. സുപ്രീം കോടതിയിൽ കേസ് നടക്കുന്ന കാലത്ത് ബഫർ സോൺ സംബന്ധിച്ച് സർക്കാർ നൽകിയ സത്യവാങ്മൂലങ്ങൾ കാര്യമായ പഠനമൊന്നും നടത്താതെയായിരുന്നു. ഇക്കാര്യത്തിൽ ഇരു മുന്നണി സർക്കാരുകളും കുറ്റക്കാർ തന്നെയാണ്. ഏറ്റവും ഒടുവിൽ നൽകിയ 01 കിലോമീറ്റർ ബഫർ സോൺ പരിധിയും പഠനം നടത്താതെയായിരുന്നു. ഒരു കൊട്ടത്താപ്പ് കണക്ക്. നിലവിലെ സർക്കാർ കെഎസ്ആർഇസിയെ നിയോഗിച്ച് പഠനം നടത്താൻ ശ്രമം നടത്തി.

ഓഗസ്റ്റ് 29നു കെഎസ്ആർഇസി മുഖ്യമന്ത്രി പിണറായി വിജയൻ മുൻപാകെ പ്രാഥമിക റിപ്പോർട്ട് അവതരിപ്പിച്ചിരുന്നു. ഇത് ആശയക്കുഴപ്പം ഉണ്ടാക്കുമെന്നു മനസ്സിലാക്കിയ മുഖ്യമന്ത്രി, നേരിട്ടു സ്ഥലപരിശോധന നടത്തി റിപ്പോർട്ട് നൽകാനും അതിനായി വിദഗ്ധ സമിതിയെ നിയോഗിക്കാനും നിർദേശിച്ചു. ഇതനുസരിച്ചാണ് ജസ്റ്റിസ് തോട്ടത്തിൽ ബി. രാധാകൃഷ്ണൻ ചെയർമാനായി വിദഗ്ധ സമിതി രൂപീകരിച്ചത്. ഒരു മാസത്തിനകം ഇടക്കാല റിപ്പോർട്ടും 3 മാസത്തിനകം അന്തിമ റിപ്പോർട്ടും നൽകാനാണ് നിർദേശിച്ചതെങ്കിലും ഇതുവരെ ഒരു റിപ്പോർട്ടും സമർപ്പിച്ചിട്ടില്ല. സമിതിയുടെ 3 മാസ കാലാവധി 2 മാസം കൂടി നീട്ടിനൽകി. പ്രതിമാസം 1.15 ലക്ഷം രൂപയാണു സമിതി ചെയർമാന്റെ പ്രതിഫലം. ഏതായാലും ഓഗസ്റ്റ് 29ന്



സമർപ്പിച്ച ഉപഗ്രഹ സർവേ റിപ്പോർട്ട് പ്രസിദ്ധീകരിക്കാൻ സർക്കാർ ഡിസംബർ വരെ കാത്തു. ആ റിപ്പോർട്ട് കൂടി വന്നതോടെ മലയോര മേഖല കൂടുതൽ ആശങ്കയിലായി എന്നതാണ് സത്യം. യഥാർഥത്തിൽ ഈ കാര്യത്തിൽ സംഭവിച്ചതെന്താണെന്ന് വ്യക്തമാക്കുകയാണ് സർക്കാർ ചെയ്യേണ്ടത്.

പ്രഥമിക നിഗമനത്തിൽ മനസ്സിലാകുന്നത് ഇനിപ്പറയുന്ന കാര്യങ്ങളാണ്.

2022 ജൂൺ മൂന്നിനു മുമ്പ് കൃത്യമായി കാര്യങ്ങൾ സുപ്രീം കോടതിയിൽ സമർപ്പിക്കുന്നതിന് സമയമുണ്ടായിരുന്നു. എന്നാൽ സർക്കാർ അതിനു തുനിഞ്ഞില്ല.

വിധി വന്ന ശേഷവും സമയമുണ്ടായിരുന്നു. ഏതാണ്ട് ആറുമാസം. ആ സമയവും തീരാറായി. എന്നിട്ടും പഠനം കഴിഞ്ഞിട്ടില്ല.

ഇതു സംബന്ധിച്ച കാര്യങ്ങൾക്കായി വനംവകുപ്പിനെ ചുമതലപ്പെടുത്തുകയാണ് സർക്കാർ ചെയ്തത്. അവർ കെഎസ്ആർഇസി യുടെ സഹായം തേടി. കെഎസ്ആർഇസി വനാതിർത്തി സംബന്ധിച്ച് എന്തു മെതേഡ് ആണ് സ്വീകരിച്ചതെന്നും വ്യക്തതയില്ല. ജനവാസ മേഖലയുടെ അതിർത്തിയാണോ അടിസ്ഥാനമാക്കിയത് അതോ വനാതിർത്തിയാണോ അടിസ്ഥാനമാക്കിയത് എന്ന് അറിയില്ല. രണ്ടായാലും പ്രശ്നമാണ്.

കേരളത്തിലെ സ്ഥിതി വളരെ സങ്കീർണമാണ്. സർക്കാർ പറയുന്നതുപോലെ ഒരു കിലോമീറ്റർ ബഫർ സോൺ വച്ചാൽ കുമളി ടൗൺ ആ പരിധിയിൽ വരും. പെരിയാർ ടൈഗർ റിസർവിനോട് ചേർന്നു കിടക്കുകയാണ് കുമളി പട്ടണം. മലബാറിലും ഈ പ്രശ്നമുണ്ട്.

**വനം വകുപ്പ്**

ഈ പ്രശ്നത്തിൽ യഥാർഥത്തിൽ കുരുക്കിലാവുന്നത് വനം ഉദ്യോഗസ്ഥരാണ്. അവർ നേരിടുന്ന പ്രതിസന്ധി വളരെ വലുതാണ്. നിലവിലുള്ള നിയമത്തിന്റെ പരിധിയിൽ നിന്നേ അവർക്കു പ്രവർത്തിക്കാനാവൂ. വനാതിർത്തി നിർണയവുമായി ബന്ധപ്പെട്ട പ്രശ്നം നോക്കുക. നിലവിലെ വനാതിർത്തി നിശ്ചയിച്ചിരിക്കുന്നത് 1977 ജനുവരി ഒന്നിലെ സ്ഥിതി അടിസ്ഥാനമാക്കിയാണ്. അതിനു ശേഷവും കയ്യേറ്റം ഉണ്ടായിട്ടുണ്ട്. പല സ്ഥലങ്ങളിലും ജനവാസ കേന്ദ്രങ്ങൾ രൂപപ്പെട്ടിട്ടുണ്ട്. എന്നാൽ ഇത് ഇതുവരെ പതിച്ചുകൊടുക്കാനോ മറ്റോ സർക്കാരിനായിട്ടില്ല. ഉദാഹരണത്തിന് തട്ടേക്കാട് വന്യജീവി സങ്കേതം. 1977ലെ വനാതിർത്തിക്കകത്തും ഇപ്പോൾ ജനവാസമുണ്ട്. നിയമപരമായി പറഞ്ഞാൽ അവരെ ഇറക്കിവിടണമെന്നേ വനം ഉദ്യോഗസ്ഥർക്ക് റിപ്പോർട്ട് എഴുതാനാവൂ. അത് മാറ്റാൻ ലജിസ്ലേച്ചറിനാവും. എന്നാൽ അവർ അതിനു ശ്രമിക്കുന്നില്ല. നിലവിലെ ബഫർ സോൺ പ്രശ്നത്തിലും അതുതന്നെയാണ് സ്ഥിതി. ഒരു കിലോ മീറ്റർ ബഫർ സോൺ ആകാമെന്ന് സർക്കാർ നിശ്ചയിച്ചാൽ പിന്നെ അതനുസരിച്ചേ വനം ഉദ്യോഗസ്ഥർക്ക് റിപ്പോർട്ട് നൽകാനാവൂ. അതിൽ ജനവാസ കേന്ദ്രങ്ങളും വരും. അതു വലിയ പ്രശ്നമായി മാറും. അതോടെ ജനം വനം ഉദ്യോഗസ്ഥരുടെ പാളിച്ചയായി ഇതു കാണും. സർക്കാർ ഒന്നും അറിയാത്തതുപോലെ നിൽക്കുകയും ചെയ്യും. വർഷങ്ങളായി വനം ഉദ്യോഗസ്ഥർ നേരിടുന്ന പ്രശ്നമാണത്. ഉദാഹരണത്തിന് പട്ടയ ഭൂമിയിലെ മരം മുറി. കർഷകർ നട്ടുവളർത്തിയ മരം മുറിക്കാൻ ഒരു തടസ്സവുമില്ലെന്ന് മന്ത്രിമാർ ഉൾപ്പെടെ പ്രസ്താവന നടത്തും. എന്നാൽ ഇതെങ്ങനെ നിശ്ചയിക്കും? അതിന് നിയമ നിർമാണം തന്നെ വേണം. എന്നാൽ ഒരിക്കലും നിയമ നിർമാണം നടത്താൻ അതിനു ചുമതലപ്പെട്ടവർ തയാറാവുകയും ഇല്ല. ചുരുക്കത്തിൽ വനം ഉദ്യോഗസ്ഥരും ജനങ്ങളുമായുള്ള പ്രശ്നമായി ഇതിനെ നിലനിർത്തി രക്ഷപ്പെടുന്ന നയമാണ് ജനകീയ സർക്കാരുകൾ സ്വീകരിക്കുക. ഏറ്റവും ഒടുവിൽ ബഫർ സോണിന്റെ കാര്യത്തിലും ആ നിലപാട് തന്നെ സ്വീകരിച്ചു.

**ഉപഗ്രഹ സർവേ**

വനാതിർത്തിയോടു ചേർന്ന ജനവാസ കേന്ദ്രങ്ങൾ നിശ്ചയിക്കുന്നതിൽ ഉപഗ്രഹ സർവേയെ മാത്രം ആശ്രയി

ക്കുന്നത് എത്ര മണ്ടത്തരമാണ്. അതിനു പകരം എത്രയോ സംവിധാനങ്ങൾ ഇവിടെയുണ്ട്. ആദ്യം വേണ്ടത് ഓരോ വന്യമൃഗ സങ്കേതത്തിന്റെയും ദേശീയോദ്യാനങ്ങളുടെയും അതിർത്തി നിശ്ചയിക്കുകയായിരുന്നു. തുടർന്ന് ഭൗതിക പരിശോധന നടത്തി ഏതൊക്കെ പ്രദേശങ്ങൾ ഒഴിവാക്കണ മെന്നു തിരുമാനിക്കണമായിരുന്നു. ഈ ഭൗതിക പരിശോധ നയ്ക്ക് ജനപ്രതിനിധികൾ, ഉദ്യോഗസ്ഥർ, പ്രാദേശിക നേതാക്കൾ തുടങ്ങിയവരടങ്ങിയ സമിതിയെ നിശ്ചയിക്കണ മെന്ന് നേരത്തേ തന്നെ ക്രൈസ്തവ സഭകൾ ഉൾപ്പെടെ ആവശ്യപ്പെട്ടിരുന്നതാണ്. എന്നാൽ ആ തീരുമാനം നടപ്പാ യില്ല. ഇപ്പോഴാണ് കുടുംബശ്രീയെ ഉൾപ്പെടുത്തി സർവേ നടത്തുമെന്നൊക്കെ മന്ത്രി പറയുന്നത്. അത് എത്രത്തോളം ഫലപ്രദമായെന്നു കണ്ടറിയണം. നിലവിൽ കാര്യങ്ങൾ കൂടുതൽ വഷളായിട്ടേയുള്ളു.

ജനവാസ പ്രദേശങ്ങൾ സംബന്ധിച്ച് ഇപ്പോൾ പുറത്തു വന്ന ഉപഗ്രഹ സർവേ റിപ്പോർട്ട് തന്നെ സുപ്രീം കോടതിയിൽ സമർപ്പിക്കുമെന്നാണ് കാര്യങ്ങൾ വ്യക്തമായി നിരീക്ഷിക്കു ന്നവർക്ക് മനസ്സിലാകുന്നത്. “ജനുവരി രണ്ടാം വാരം കേസ് സുപ്രീം കോടതിയിൽ വരികയാണ്. ജനങ്ങളുടെ പരാതികൾ പരിഹരിക്കുന്ന തിരുത്തലുകളോടെ അതിനകം പുതിയ റിപ്പോർട്ട് തയാറാക്കുക സാധ്യമല്ല. അപാകതകളുള്ള റിപ്പോർട്ട് കോടതിയിൽ സമർപ്പിക്കുന്നതു സംബന്ധിച്ചു കർഷക സംഘടനകൾക്കും ജനങ്ങൾക്കും ആശങ്കയുണ്ട്. വിദഗ്ധ സമിതിയുടെ റിപ്പോർട്ട് അനുബന്ധമായി സമർപ്പി ക്കാൻ സുപ്രീം കോടതിയോടു സാവകാശം തേടാനാണു കേരളം ഉദ്ദേശിക്കുന്നത്” മന്ത്രി എ.കെ. ശശീന്ദ്രൻ ഈ പറഞ്ഞതിൽ നിന്നു തന്നെ കാര്യങ്ങൾ വ്യക്തം.

കോടതി ഉത്തരവു പാലിച്ച് ഒരു റിപ്പോർട്ട് നൽകേണ്ടതു ണ്ടെന്നും അതു വേഗത്തിലാക്കാനാണ് ഉപഗ്രഹ സർവേ നടത്തിയതെന്നും മുഖ്യമന്ത്രി പിണറായി വിജയനും പറഞ്ഞു. ഈ റിപ്പോർട്ട് അന്തിമ രേഖയല്ലെന്നും റിപ്പോർട്ട് കുറ്റമറ്റതാക്കാനുള്ള ശ്രമത്തിലാണു സർക്കാരെന്നും അദ്ദേഹം പറഞ്ഞു.

അതായത് അശാസ്ത്രീയവും അപാകതകൾ നിറഞ്ഞതു മെന്ന് അധികൃതർ തന്നെ തള്ളിപ്പറയുന്ന ഉപഗ്രഹ സർവേ റിപ്പോർട്ടിനായി ചെലവാക്കിയത് 68 ലക്ഷം രൂപ. അതി പ്രധാനമായ വിഷയത്തിൽ വേണ്ടത്ര ഗൃഹപാഠം നടത്താ തെയും വിദഗ്ധരും കർഷക സംഘടനകളും മാറ്റുമായി കൂടിയാലോചന നടത്താതെയുമുള്ള ഏകപക്ഷീയ നടപടിയി ലൂടെ ഫലത്തിൽ ഇത്രയും പണം പാഴാക്കിയ മട്ടായി.

സുപ്രീം കോടതിയിൽ സാവകാശം തേടാൻ സർക്കാർ ശ്രമിച്ചാലും ആവശ്യം കോടതി അംഗീകരിച്ചില്ലെങ്കിൽ തുടർനടപടിയെന്തെന്ന കാര്യത്തിൽ വ്യക്തതയില്ല.

**പരിഹാരം**

കേരളത്തെ സംബന്ധിച്ചിടത്തോളമെങ്കിലും സീറോ ബഫർ സോൺ എന്ന ആവശ്യം പരിഗണിച്ചേ പറ്റൂ. അത്തരം ആവശ്യങ്ങൾ കോടതി പരിഗണിക്കുമെന്നാണ് കോടതി വിധി തന്നെ വ്യക്തമാക്കുന്നത്. ജമുവ റാംഗർ വന്യമൃഗ സങ്കേതത്തിനു മാത്രം ബഫർ സോൺ പരിധി 500 മീറ്ററായി നിജപ്പെടുത്തിയത് അതാണ് വ്യക്തമാക്കുന്നത്. നേരത്തേ ചെയ്യാൻ മറന്നുപോയത് സർക്കാർ ഇനിയെങ്കിലും ചെയ്യണം. വനം ഉദ്യോഗസ്ഥർക്കുനേരെ രോഷം തിരിച്ചുവിടുന്നതിനു പകരം സർക്കാരിനെ സമ്മർദത്തിലാക്കാനും കാര്യങ്ങൾ ബോധ്യപ്പെടുത്താനുമാണ് ശ്രമം വേണ്ടത്. അതു ചെയ്താൽ മാത്രമേ പരിഹാരമാകൂ.

**കോടതി ചെയ്തത്**

ഏതെങ്കിലും ഒരു സ്ഥലത്തെ വിഷയവുമായി ബന്ധപ്പെട്ട് ആരെങ്കിലും കോടതിയെ സമീപിക്കുമ്പോൾ അത് രാജ്യവ്യാപകമായി നടപ്പാക്കാൻ വിധി പ്രഖ്യാപിക്കും മുമ്പ് കോടതിയും രണ്ടുതവണ ആലോചിക്കേണ്ടതുണ്ട്. പ്രത്യേ കിച്ച് ജനങ്ങളുടെ ജീവിതവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ. വർഷങ്ങളായി ജനങ്ങൾ താമസിക്കുകയും കൃഷി ചെയ്തും വാണിജ്യപ്രവർത്തനങ്ങൾ നടത്തിയും ജീവിക്കുന്ന പ്രദേശങ്ങളിൽ നിന്ന് കുടിയൊഴിപ്പിക്കപ്പെടുന്നവന്റെ അവസ്ഥ അനുഭവിച്ചുതന്നെ അറിയണം. അതു വിഴിഞ്ഞ ത്തായാലും മലയോര മേഖലയിലായാലും. കോടതികളും ജനങ്ങളുടെ പ്രശ്നങ്ങളെ അങ്ങനെതന്നെ വിലയിരുത്തേ ണ്ടതുണ്ട്.

**മേമ്പൊടി**

ഫുട്ബോൾ മാമാങ്കം കഴിഞ്ഞു. കളി ആസ്വദിക്കുക യാരുന്നു ലോകമെങ്ങും. കേരളവും ആസ്വദിച്ചു എന്നുതന്നെ പറയാം. പക്ഷേ ഇവിടെ ഒരു കുഴപ്പമുണ്ട്. ആസ്വദിക്കുന്നതിനു പകരം ആരാധനയാണ്. ചില പ്രത്യേക ടീമുകളോട്, കളിക്കാരോട് ആരാധന. ആരാധന മൂക്കുമ്പോൾ കളി ആസ്വദിക്കാൻ മറന്നുപോകും. അതുകൊണ്ടാണ് മെസിയെ ആരാധിക്കുന്നവർ എമ്പാപ്പയുടെ മികവിനെ കാണാതെ പോകുന്നത്. അതിനുമപ്പുറം ആരാധകർ തമ്മിലുള്ള അടിയും വെട്ടുംകുത്തും കേരളത്തിലേ നടന്നുകാണൂ. പൊലീസു കാരെപ്പോലും ആരാധകർ വെറുതേവിട്ടില്ല. എറണാകുളത്ത് രണ്ടു പൊലീസുകാരെ വലിച്ചിഴച്ചത്രേ. വെട്ടേറ്റ് ആരൊ ക്കെയോ ആശുപത്രിയിലായി. അതിനു മുമ്പ് ഘോഷയാത്ര നടത്തിയവർ ഏറ്റുമുട്ടിയതും വാർത്തയായിരുന്നു. എന്താണ് നമ്മൾ ഇങ്ങനെ? കളിയെ കളിയായി കാണാൻ പഠിക്കണം. പുതിയ തലമുറയെയും അതാണ് പഠിപ്പിക്കേണ്ടത്. അല്ലെങ്കിൽ വെറും അക്രമികളായി യുവതലമുറ മാറിപ്പോകും. ഇന്ത്യ കളിക്കാതിരുന്നിട്ട് ഇതാണ് സ്ഥിതിയെങ്കിൽ ഇന്ത്യ കളിച്ചാൽ ഇനിയെന്താവും സ്ഥിതിയെന്നു കൂടി ആലോചിക്കണം.

ഏതായാലും കേരളത്തിലെ ആരാധകരെ അർജന്റീന മറന്നില്ല. നന്ദി പറഞ്ഞ കൂട്ടത്തിൽ അവർ കേരളത്തിനു പ്രത്യേകം നന്ദി പറഞ്ഞു. അതും സന്തോഷം.

വിചിന്തനം





# ക്രിസ്തുവിൽ നിന്നകലുന്ന ഇന്നിന്റെ പൗരോഹിത്യം

റവ. ഡോ. ഗീവർഗീസ് കുറ്റിയിൽ ഒ.ഐ.സി.

2013 ഏപ്രിൽ 21-ാം തീയതി വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ബസിലിക്കായിൽവച്ചു നടന്ന പട്ടം കൊടുക്കൽ ശുശ്രൂഷയിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ നല്കിയ ഉപദേശം ഇപ്രകാരമായിരുന്നു: "പുരോഹിതർ ഇടയന്മാരാണ്, ജോലിക്കാരല്ല; മധ്യസ്ഥരാണ്, ഇടനിലക്കാർ അല്ല." ഈ കാലഘട്ടത്തിൽ പൗരോഹിത്യത്തിലേക്ക് വിളിക്കപ്പെട്ടവരുടെ സാക്ഷ്യത്തിൽവന്ന അപജയം മനസ്സിലാക്കി നല്ല ഇടയനായ യേശുവിനെ ശ്രദ്ധാപൂർവ്വം പിൻചെല്ലുവാൻ സ്നേഹപൂർവ്വം ആഹ്വാനം ചെയ്യുന്ന പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ വാക്കുകളാണിവ.

സുവിശേഷത്തിലൂടെ യേശുതമ്പുരാൻ കാട്ടിത്തരുന്ന പൗരോഹിത്യത്തിന്റെ തെളിമയാർന്ന ചിത്രത്തിൽ നിന്നും ഇന്നിന്റെ പൗരോഹിത്യം എത്രയോ കാതം അകന്നു പോകുകയോ, വികലമാക്കപ്പെടുകയോ ചെയ്തിരിക്കുന്നു വെന്ന് പരിശുദ്ധ പിതാവിന്റെ വാക്കുകൾ നമ്മെ ഓർമ്മപ്പെടുത്തുന്നു.

**എല്ലാവരെയും ചേർത്തു നിർത്തുന്ന ക്രിസ്തുവിന്റെ പൗരോഹിത്യം:**

ക്രിസ്തുവിന്റെ പൗരോഹിത്യത്തിന്റെ ഏറ്റവും ശ്രേഷ്ഠവും മനോഹരവുമായ സാക്ഷ്യം 'നല്ല ഇടയന്റെ'യും 'കാണാതായ ആടിന്റെ'യും ഉപമകളിലൂടെ സുവിശേഷം നമ്മുടെ മുമ്പിൽ വരച്ചു കാട്ടുന്നു. "ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവനുണ്ടാകുവാനും, അത് സമൃദ്ധമായി ഉണ്ടാകുവാനുമാണ്." എന്നാൽ ഇടയനല്ലാത്തവനും ആടുകൾ സ്വന്തമല്ലാത്തവനുമായ കൂലിക്കാരൻ, ചെന്നായ് വരുന്നതു കാണുമ്പോൾ, ആടുകളെ ഉപേക്ഷിച്ച് ഓടി പോകുന്നു.' (യോഹ 10:10-12). 'ആടുകളെപ്പറ്റി താൽപ്പര്യമില്ലാത്തതുകൊണ്ടാണ്' കൂലിക്കാരനായവൻ ആടുകളെ ചെന്നായ്ക്കളുടെ മുമ്പിൽ വിട്ടിട്ട് ഓടി പോകുന്നത്. എന്നാൽ 'നല്ല ഇടയൻ' 'ഒന്നു' പോലും നഷ്ടപ്പെടുവാൻ ആഗ്രഹിക്കുന്നില്ല. മാത്രമല്ല, ഏതെങ്കിലും കാരണത്താൽ 'ഒന്ന്' നഷ്ടപ്പെട്ടാൽ, 'നഷ്ടപ്പെട്ടതിനെ കണ്ടുകിട്ടുവോളം' നല്ല ഇടയൻ തേടിയലയുന്നു. നഷ്ടപ്പെട്ടതിനെ കണ്ടെത്തുന്നതിന് ഇടയൻ ഏറ്റെടുക്കുന്ന വേദനയും ത്യാഗവും അതിനു കൊടുക്കേണ്ടി വരുന്ന വിലയും അവർണ്ണനീയമാണ്. തന്റെ ആടുകളോടുള്ള സ്നേഹവും, താൽപ്പര്യവും ഏതു ത്യാഗവും ഏറ്റെടുക്കുന്നതിൽ നിന്നും ഇടയനെ തടയുകയോ, പിൻതിരിപ്പിക്കുകയോ ചെയ്യുന്നില്ല. തന്റെ ജീവന് ഭീഷണി ഉയരുമ്പോഴും, തന്റെ ആടുകളെ കുറിച്ചുള്ള സ്നേഹവും, കരുതലും മാത്രമാണ് ഇടയന്റെ



ശ്രദ്ധ. ഇപ്രകാരമുള്ള ഇടയന്മാരെയാണ് "ആടുകളുടെ ഗന്ധമുള്ള ഇടയന്മാർ" എന്ന് പരി.ഫ്രാൻസിസ് മാർപാപ്പാ വിശേഷിപ്പിക്കുന്നത്.

എല്ലാവരെയും ചേർത്തു നിർത്തുന്ന നിത്യപുരോഹിതനായ ക്രിസ്തുവിന്റെ പൗരോഹിത്യത്തിലേക്കാണ് ഓരോ ക്രിസ്തുശിഷ്യനും വിളിക്കപ്പെട്ടിരിക്കുന്നതും, അഭിഷിക്തനാകുന്നതും. അങ്ങനെയെങ്കിൽ, സുവിശേഷങ്ങളിൽ നമ്മൾ വായിച്ചെടുക്കുന്ന ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽനിന്നും വ്യത്യസ്തമായ ഒരു പൗരോഹിത്യശൈലി ഒരു പുരോഹിതനും ഉണ്ടാകുവാൻ പാടില്ല. ക്രിസ്തു ആരെയും തന്റെ അടുക്കൽ വരുന്നതിൽ നിന്നും തടയുന്നില്ല. എല്ലാവർക്കായും തുറക്കപ്പെട്ടിരിക്കുന്ന വാതിലാണ് ക്രിസ്തു. ക്രിസ്തുവാകുന്ന വാതിലിലൂടെ അകത്ത് പ്രവേശിച്ചവർക്കെല്ലാം ജീവനുണ്ടാകുകയും അത് സമൃദ്ധമായി ഉണ്ടാകുകയും ചെയ്യുന്നു. മാത്രമല്ല, പച്ചയായ മേച്ചിൽ സ്ഥലത്തിന്റെ അനുഭവം അവർക്ക് ലഭിക്കുകയും ചെയ്യുന്നു.

വ്യത്യസ്തമായ ലേബലുകൾ നല്കി (ചുങ്കക്കാർ, പാപികൾ etc.) സമൂഹത്തിന്റെ മുഖ്യധാരയിൽനിന്നും മാറ്റി നിർത്തപ്പെട്ടവർക്കെല്ലാം യേശുവിന്റെ സാന്നിധ്യം അഭയവും അത്താണിയുമായിരുന്നു. നിയമങ്ങളും ആചാര പാരമ്പര്യ അനുഷ്ഠാനങ്ങളുമെല്ലാം ദൈവസ്നേഹത്തിൽ നിന്നും, മനുഷ്യനു ലഭിക്കേണ്ട നന്മയിൽനിന്നും അവനെ അകറ്റി നിർത്തിയപ്പോൾ, അവയെ ചോദ്യം ചെയ്യുന്നതിനും നഖശിഖാന്തം എതിർക്കുന്നതിനും, അപ്രകാരമുള്ള നിയമത്തിന്റെ നൂലാമാലകളെ പൊളിച്ചടുക്കുന്നതിനും യേശുവിന് യാതൊരു മടിയും ഉണ്ടായിരുന്നില്ല. "മനുഷ്യൻ സാബത്തിനുവേണ്ടിയല്ല, സാബത്ത് മനുഷ്യനുവേണ്ടിയാണ്" എന്നുള്ള ബോദ്ധ്യത്തിലേക്ക് നിയമത്തിന്റെ കുടുസ്സു ചിന്താഗതിയിൽ കുടുങ്ങികിടന്നവരെ നയിക്കുവാൻ യേശുവിന് സാധിച്ചു.

എന്നാൽ ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ നിന്നും അകന്ന് സ്വയം പരിഹാസ്യമാകുന്ന തലത്തിലേക്ക് ഇന്നിന്റെ പൗരോഹിത്യം മാറിയിരിക്കുന്നു. ക്രിസ്തുവിലേക്കുള്ള കവാടം എല്ലാവർക്കുമായി തുറക്കപ്പെട്ടിരുന്നുവെങ്കിൽ, മറ്റുള്ളവർക്ക് മുമ്പിൽ കൊട്ടിയടക്കപ്പെടുന്ന വ്യക്തിത്വങ്ങളായി ഇന്ന് പുരോഹിതർ മാറിയിരിക്കുന്നു. ക്രിസ്തുവിന്റെ പൗരോഹിത്യത്തിന് അതിർ വരമ്പുകൾ ഇല്ല, എന്നാൽ ഇന്നിന്റെ പൗരോഹിത്യം അതിർത്തികളും, അതിർ വരമ്പുകളും നിർണ്ണയിച്ച് മനുഷ്യരിൽ നിന്നും അകലം പാലിക്കുന്നു. ഈ കാലഘട്ടത്തിന്റെ ഏറ്റവും വലിയ അപകടമായ വർഗ്ഗീയത പൗരോഹിത്യത്തിന്റെ വിശുദ്ധിക്കും കളങ്കം ചാർത്തുന്നത് നമ്മൾ കണ്ടുകൊണ്ടിരിക്കുകയാണ്. എന്തിനെയും ഏതിനെയും വർഗ്ഗീയ നിറം നൽകി നോക്കിക്കാണുന്നതിനും വ്യക്തികളെയും സമൂഹത്തെയും രാഷ്ട്രങ്ങളെയും ഉന്മൂലനം ചെയ്യുന്ന വിഷലിപ്തമായ സാഹചര്യത്തിലേക്ക് നമ്മുടെ നാട് നീങ്ങുമ്പോൾ, അതിന് ബദലായി എല്ലാവരെയും ചേർത്തുനിർത്തുന്ന ക്രിസ്തുവിന്റെ പൗരോഹിത്യത്തിന്റെ സംസ്കാരം പേറുന്ന പുരോഹിതരെയാണ് സഭയ്ക്ക് ഇന്ന് ആവശ്യമായിരിക്കുന്നത്.

**നല്ല സമരിയാക്കാരനാകുവാനുള്ള വിളി**

ക്രിസ്തു എല്ലാവരെയും സമത്വത്തിലേക്കും, സ്വാതന്ത്ര്യത്തിലേക്കുമാണ് ക്ഷണിക്കുന്നത്. അധികാരത്തിന്റെ ദണ്ഡ്



ഉപയോഗിച്ചുകൊണ്ടല്ല മറിച്ച് സ്നേഹത്തിന്റെ വിപ്ലവത്തിലൂടെയാണ് ക്രിസ്തു ലോകത്തെ ഇളക്കി മറിച്ചത്. ഒരു പുരോഹിതൻ എങ്ങനെയായിരിക്കണം എന്ന് നല്ല സമറിയാക്കാരന്റെ ഉപമ പറഞ്ഞുകൊണ്ട് യേശു വ്യക്തമാക്കുന്നുണ്ട്. 'ആരാണ് എന്റെ അയൽക്കാരൻ? എന്ന ചോദ്യത്തിന് യേശു നൽകുന്ന ഉത്തരത്തിൽ 'വർഗീയതയുടെ വേർതിരിവുകൾ' കാണുന്നില്ല. നമ്മുടെ മുമ്പിൽ നമ്മുടെ സഹായം ആവശ്യമായിരിക്കുന്നവന് സഹായിയായി മാറുക എന്നുള്ളത് മാത്രമാണ് ഒരുവൻ 'നല്ല ഒരു അയൽക്കാരൻ' ആകുവാനുള്ള മാനദണ്ഡം എന്ന് യേശു നല്ല സമരിയാക്കാരന്റെ ഉപമയിലൂടെ വ്യക്തമാക്കുന്നു. ഈ ഉപമയിലൂടെ നിയമപാലകരെയും പുരോഹിതരെയും അവരുടെ കാപട്യത്തിന്റെ പൊയ്മുഖം തുറന്നുകാട്ടി, ഒരു 'നല്ല സമറിയാക്കാരനിലേക്ക്' വളരുവാൻ യേശു ആഹ്വാനം ചെയ്യുന്നു. നല്ല സമറിയാക്കാരന്റെ ഉപമയിലെ പുരോഹിതൻ നിയമാനുഷ്ഠാനത്തിലൂടെ തന്റെ പൗരോഹിത്യത്തിന്റെ ശ്രേഷ്ഠതയിൽ അഭിരമിക്കുന്ന വ്യക്തിയായിട്ടാണ് സുവിശേഷം അവതരിപ്പിക്കുന്നത്. അതേസമയം മറ്റുള്ളവരുടെ ആവശ്യങ്ങൾക്ക് നേരേ ഈ പുരോഹിതൻ മുഖം തിരിക്കുകയും ചെയ്യുന്നു. നിയമാനുഷ്ഠാനങ്ങൾ മാത്രം ലക്ഷ്യംവച്ചുകൊണ്ട് തന്റെ പൗരോഹിത്യത്തെ നോക്കിക്കണ്ട ഒരു പുരോഹിതന്റെ വികൃതമായ മുഖമാണല്ലോ ഈ ഉപമ നമുക്ക് പറഞ്ഞുതരുന്നത്. വേദനിക്കുന്നവന്റെ മുറിവ് വച്ചുകെട്ടുവാനും തലോടുവാനും സത്രത്തിലെത്തിക്കുവാനും മറന്നുപോയ ഒരു പുരോഹിതൻ; വേദനിക്കുന്ന സഹോദരന്റെ വേദന കാണാതെയും ഓരം മാറി നടന്ന് ബലിയർപ്പിക്കുവാൻ ബലിപീഠത്തിലേക്ക് പോകുവാൻ തിരക്കുകൂട്ടുന്ന പുരോഹിതനെ, വെറുക്കപ്പെടുന്ന ഒരു പുരോഹിതന്റെ പ്രതീകമായി ക്രിസ്തു വരച്ചു കാട്ടുന്നു.

**സഭയുടെ നവീകരണം പുരോഹിതരിലൂടെ**

രണ്ടാം വത്തിക്കാൻ സുന്നഹദോസ് വൈദികർക്കു വേണ്ടിയുള്ള ഡിക്രിയിൽ ഇപ്രകാരം വ്യക്തമാക്കുന്നു: "സഭയുടെ നവീകരണം ഒരു പരിധിവരെ സാദ്ധ്യമാകുന്നത്, സഭയിലുള്ള പുരോഹിതരുടെ, പൗരോഹിത്യ ശുശ്രൂഷയിലൂടെയാണ്". സഭയുടെ നവീകരണം (Renewal of the Church) ഫലദായകമാകണമെങ്കിൽ സഭാ ശുശ്രൂഷയ്ക്ക് നേതൃത്വം നല്കുന്ന വൈദികരുടെ പരിശീലനം (Priestly formation) ഏറ്റം കാര്യക്ഷമമായി ക്രമീകരിക്കണമെന്ന് രണ്ടാം വത്തിക്കാൻ സുന്നഹദോസ് തീരുമാനിക്കുകയുണ്ടായി. അതിനെ തുടർന്ന് വൈദിക പരിശീലനത്തിനുവേണ്ടി Optatam Totius (Desired Renewal of the whole Church) എന്ന പേരിൽ പ്രത്യേകമായ ഒരു ഡിക്രി 1965 ഒക്ടോബർ 6-ന് പ്രസിദ്ധീകരിച്ചു. ഈ കാലഘട്ടത്തിന്റെ വെല്ലുവിളികളും പ്രാധാന്യവും മനസിലാക്കി പ്രത്യേകിച്ച് വൈദികപരിശീലനത്തിൽ കടന്നുകൂടിയേക്കാവുന്ന അപകടങ്ങൾ തിരിച്ചറിഞ്ഞ് വൈദികരുടെ സ്വഭാവ രൂപീകരണത്തിന് ഊന്നൽ നൽകിക്കൊണ്ടുള്ള ഒരു മാർഗരേഖയും (Ratio Fundamentalis Institutio Sacerdotalis) പരി.ഫ്രാൻസിസ് മാർപാപ്പാ 2014-ൽ പ്രസിദ്ധീകരിക്കുകയുണ്ടായി. ആഗോളസഭയിലുള്ള എല്ലാ സെമിനാരികളും ഈ മാർഗരേഖ അടിസ്ഥാനപ്പെടുത്തിയുള്ള പരിശീലനപദ്ധതിയാണ് നടപ്പിൽ വരുത്തിയിട്ടുള്ളത്.

രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1962-1965) വൈദിക പരിശീലനത്തെക്കുറിച്ച് വിഭാവന ചെയ്ത ദർശനങ്ങൾ എത്രയോ കാലങ്ങൾക്കു മുമ്പേ മാർ ഈവാനിയോസ് പിതാവ് (1882-1953) പ്രാവർത്തികമാക്കിയെന്നുള്ളത് അദ്ദേഹത്തിന്റെ ക്രാന്തദർശനത്തിന്റെ അടയാളമായി നമുക്ക് കാണാവുന്നതാണ്. സഭയെ നവീകരിക്കുന്നതിനുള്ള ഫലപ്രദമായ ഏകമാർഗം വിദ്യാസമ്പന്നരായ വൈദികർ ഉണ്ടാവുക മാത്രമാണെന്നത് മാർ ഈവാനിയോസ് പിതാവ് വിശ്വസിച്ചു. ഈ കാരണത്താലാണ് കേരളത്തിൽ നിന്നും ശെമ്മാശന്മാരെയും സന്ന്യസ്തരെയും സെറാമ്പൂർ കോളേജിലേക്ക് കൊണ്ടുപോകുന്നതും അവർക്ക് ഉന്നതവിദ്യാഭ്യാസവും പരിശീലനവും നല്കുന്നതും. മുണ്ടൻമലയിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് സ്ഥാപിച്ച ബഥനി ആശ്രമത്തിന്റെ സന്ന്യാസപരിശീലനത്തിൽ പ്രത്യേകമായ ഒരു പാഠ്യപദ്ധതിയിലൂന്നിയ ഒരു പരിശീലനത്തിനപ്പുറം ഒരു വൈദികന് അജപാലനരംഗത്ത് ഉണ്ടായിരിക്കേണ്ട പ്രായോഗിക ജ്ഞാനം ലക്ഷ്യമാക്കിയുള്ള പരിശീലനമാണ് നല്കപ്പെട്ടത്. "വൈദികരുടെ ഉയർച്ചയിലാണ് സമുദായത്തിന്റെ ഉയർച്ചയെന്നും അവരുടെ വിജ്ഞാനമാണ് സമുദായത്തിന്റെ മൂലധനമെന്നും" മാർ ഈവാനിയോസ് പിതാവ് വിശ്വസിച്ചു.

ദൈവജനത്തിന്റെ കഷ്ടപ്പാടുകളിൽ അവരെ ചേർത്തുനിർത്തുന്ന ഒരു അജപാലനശൈലി ഓരോ പുരോഹിതന്റെയും ജീവിതശൈലിയായി മാറുമ്പോൾ മാത്രമേ പൗരോഹിത്യം ഈ കാലഘട്ടത്തിൽ അർത്ഥവത്താകുകയുള്ളൂ. ''കാർക്കശ്യത്തിന്റെ വാളല്ല കാരുണ്യത്തിന്റെ ലേപനമാണ് ജനം പുരോഹിതരിൽ നിന്നും പ്രതീക്ഷിക്കുന്നത്." പുരോഹിതരിൽ നിന്നും ലഭിക്കേണ്ടതും ദൈവജനം പ്രതീക്ഷിക്കുന്നതുമായ കാരുണ്യത്തിന്റെയും കരുതലിന്റെയും ലേപനത്തെപ്പറ്റിയാണ് പരി. ഫ്രാൻസിസ് മാർപാപ്പാ നമ്മെ ഓർമ്മപ്പെടുത്തുന്നത്. ഒരു പുരോഹിതനുണ്ടായിരിക്കേണ്ട 'അജപാലനപരമായ പിതൃത്വത്തെ'പ്പറ്റി പരി. ഫ്രാൻസിസ് മാർപാപ്പാ പറയുന്നത് ഇപ്രകാരമാണ്: "ഒരു വൈദികൻ തന്റെ സമൂഹത്തിന് ഒരു പിതാവല്ലെങ്കിൽ ആ വൈദികൻ ദുഃഖിതനായി തീരുന്നു. സമർപ്പണം തൃപ്തികരമായി ജീവിക്കാത്തതിൽ നിന്നുണ്ടാകുന്ന പിതൃത്വത്തിന്റെ അഭാവം.'' ഒരു പുരോഹിതൻ തന്റെ സമർപ്പണജീവിതത്തിലൂടെ നിവർത്തിയാക്കേണ്ട അജപാലന ധർമ്മത്തിൽ പരാജയപ്പെടുമ്പോൾ ഉണ്ടാകുന്ന ഒരു ഹൃദയവേദനയെപ്പറ്റിയാണ് മാർപാപ്പാ ഇവിടെ അനുസ്മരിക്കുന്നത്. എങ്കിൽ എത്രമാത്രം ശ്രദ്ധയോടെ ആയിരിക്കണം ഒരു പുരോഹിതൻ തന്റെ അജപാലന ശുശ്രൂഷയ്ക്കായി ഏല്പിക്കപ്പെട്ടിരിക്കുന്ന ദൈവജനത്തെ പരിപാലിക്കേണ്ടത് എന്ന് ഏറെ ചിന്തനീയമാണ്.

**മാപ്പ് തരില്ല...**

പൗരോഹിത്യത്തെ വികലമാക്കുന്നതും സഭയുടെ വിശുദ്ധിക്ക് കളങ്കം ചാർത്തുന്നതുമായ സംഭവങ്ങൾ ഈ കാലഘട്ടത്തിൽ അനുദിനം വൈദികരുടെ ഭാഗത്തു നിന്നുമുണ്ടാകുന്നത് ദൈവജനം വേദനയോടെ നോക്കിക്കാണുന്നു. സഭയോടൊത്ത് ചിന്തിക്കുവാനും പ്രവർത്തിക്കുവാനും



ക്രിസ്തുവിനെ മാതൃകയാക്കി ജീവിക്കുവാനും നിയോഗിക്കപ്പെട്ടിരിക്കുന്ന പുരോഹിതൻ അനുസരണക്കേടിന്റെയും ധാർഷ്ഠ്യത്തിന്റെയും പര്യായമായി മാറിക്കൊണ്ടിരിക്കുന്നു. ഓരോ പുരോഹിതനും ദൈവത്തെ അവന്റെ 'അഹ'ത്തിന്റെ തടവറകളിലിട്ടുകൊണ്ട് സ്വാർത്ഥതയെ തൃപ്തിപ്പെടുത്തുവാനുള്ള തത്രപ്പാടിലാണ്. ദൈവത്തിന്റെ പദ്ധതികളെ പൂർത്തീകരിക്കേണ്ട പുരോഹിതൻ സ്വന്തം പദ്ധതികൾക്കായി പൗരോഹിത്യത്തിന്റെ മേലങ്കിയെടുത്ത് അണിയുന്നുവെങ്കിൽ അവിടെ പൗരോഹിത്യം അവമതിക്കപ്പെടുന്നതിന് കാരണമാകുന്നു. ''ഈ നിധി മൺപാത്രങ്ങളിലാണ് ഞങ്ങൾക്ക് ലഭിച്ചിട്ടുള്ളത്" (2കോറി 4:7) എന്ന് വി. പൗലോസ് ശ്ലീഹാ പറയുമ്പോൾ, തെറ്റുകൾ ചെയ്യുവാനും, അതിന്റെ മുകളിൽ അടയിരിക്കുവാനുമുള്ള ഒരു ലൈസൻസായിട്ടല്ല ഇതിനെ വ്യാഖ്യാനിക്കേണ്ടത്, മറിച്ച് ബലഹീനമായ മനുഷ്യപ്രകൃതിയിൽ, ദൈവത്തിന്റെ പരമമായ ശക്തിയിൽ ആശ്രയിച്ച് മുന്നേറുവാനുള്ള ആഹ്വാനമാണ് ഈ തിരുവചനത്തിലൂടെ നമുക്ക് ലഭിക്കുന്നത് എന്ന് ഓരോ പുരോഹിതനും തിരിച്ചറിയണം.

ഇവിടെയാണ് നമ്മിൽ നിന്നും ചോദ്യം ഉയരേണ്ടത്: ക്രിസ്തുവിന്റെ പൗരോഹിത്യത്തിലേക്ക് ഇനിയും ഞാൻ എത്ര കാതം യാത്ര ചെയ്യേണ്ടിയിരിക്കുന്നു? ''ഞാൻ എന്റെ പിതാവിന്റെ കാര്യങ്ങളിൽ വ്യാപൃതനായിരിക്കേണ്ടവനാ" ണെന്നുള്ള യേശുവിനുണ്ടായിരുന്ന ഉറച്ച ബോദ്ധ്യം ഓരോ പുരോഹിതനിലും ആഴപ്പെടുമ്പോൾ മാത്രമേ ക്രിസ്തുവെന്ന മഹാപുരോഹിതനിലേക്കുള്ള യാത്രയുടെ ദൂരം കുറയുകയുള്ളു. അവിടെ ഓരോ പുരോഹിതനും മറ്റൊരു ക്രിസ്തുവായി (Alter Christus) രൂപാന്തരപ്പെടുകയും ചെയ്യുന്നു.

## ഉപകാരസ്മരണ



**ജോസഫ് കോശി**

# ഭാരത കത്തോലിക്കാ മെത്രാൻ സമിതിയുടെ (CBCI) പുതിയ നേതൃനിരയ്ക്ക് അനുമോദനങ്ങൾ

**Pressident**



**Most Rev. Andrews Thazhath**
Archbishop of Trichur
Catholic Archbishop's House Thrissur
Mob. 9447321599
Email: athazhath@gmail.com

**Vice-President-I**



**Most Rev. George Antonysamy**
Archbishop of Madras-Mylapore
Archbishop's House, San Thome, Chennai
Mob. 7708062215,
Email: abpmmsec@gmail.com

**Vice-President-II**



**Rt. Rev. Joseph Mar Thomas**
Bishop of Bathery
Catholic Bishop's House, Sultan Bathery
Mob. 9447053175
Email: josephmarthomas@yahoo.com

**Secretary General**



**Most. Rev. Felix Anthony Machado**
Archbishop - Bishop of Vasai
Bishop's House, Barampur, Vasai
Mob. 7558537577
Email: archbp.48@gmail.com

